### ഗീവറുഗീസ് റമ്പാൻ



പരുമല സെമിനാരി മാനേജരായി വെരി. റവ. പി. എം. ഗീവറുഗീസ് റമ്പാനെ പരിശുദ്ധ കാതോലിക്കാ ബാവ നിയമിച്ചു. നാലു വർഷ മായി പഴയ സെമിനാരി മാനേജരായിരുന്നു. കൊട്ടാരക്കര സെന്റ് ഗ്രീഗോറിയോസ് കോളജ് ബർസാറായും ഓഫീസ് സൂപ്രണ്ടായും (1964-86) പ്രവർത്തിച്ചിട്ടുണ്ട്. ചെങ്ങമനാട് ബേത്‌ലഹേം ആശ്ര മാംഗമായ ഗീവറുഗീസ് റമ്പാൻ പേരുവഴി ആലുമൂട്ടിൽ കിഴക്കേ തിൽ പരേതനായ മത്തായിയുടെ പുത്രനാണ്.

### ഫാ. കെ.വി. ജോസഫ്



പഴയ സെമിനാരി മാനേജരായി ഫാ. കെ.വി. ജോസഫിനെ പരി ശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. ദേവലോകം അരമന മാനേജർ, മാർ ഏലിയക്കത്തീഡ്രൽ വികാരി, പ. ഔഗേൻ ബാവാ യുടെ സെക്രട്ടറി, പരിശുദ്ധ എപ്പിസ്കോപ്പൽ സിന്നഡ് ഓഫിസ് സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിച്ചു. പുതുപ്പള്ളി കളപ്പുര യ്ക്കൽ ജോസഫ് വർഗ്ഗീസിന്റെ പുത്രനാണ്.

### ഫാ. ജോൺ തോമസ്സ് കരിങ്ങാട്ടിൽ



മലങ്കര സഭാമാസിക മാനേജിംഗ് എഡിറ്ററായി നിയമിതനായ. കമ്മ്യൂ ണിക്കേഷനിലും ജേർണ്ണലിസത്തിലും ഉപരിപഠനം നടത്തിയ അച്ചൻ ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകനും പി.ആർ.ഒ. യുമാണ്. പന്തളം സ്വദേശിയാണ്.

### ജോസ് പാറക്കടവിൽ



'ദേശീയ പ്രസ്ഥാനത്തിന്റെ സ്വാധീനത മലയാള കവിതയിൽ' എന്ന വിഷയത്തിൽ സമർപ്പിച്ച ഗവേഷണ പ്രബന്ധത്തിനു മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നു ഡോക്ടറേറ്റ് ലഭിച്ച ജോസ് പാറക്കടവിൽ. തുരുത്തിക്കാട് ബി.എ.എം. കോളജ് മലയാള വകുപ്പ് അദ്ധ്യക്ഷനാണ്. തെള്ളിയൂർ പാറക്കടവിൽ പി.പി. ജോർജിന്റെ പുത്രൻ. തെള്ളിയൂർ മാർ ബസേലിയോസ് ഇടവകാംഗമാണ്. ഡോ. സാമുവേൽ ചന്ദ്രപ്പള്ളിയുടെ മാർഗദർശിത്വത്തിലാണ് ഗവേഷണം നടത്തിയത്.

### ഫാ. പി.റ്റി. ഗീവറുഗീസ്



കുണ്ടറ പൊയ്കയിൽ ഫാ. പി.റ്റി. ഗീവറുഗീസിനു പ. കാതോലിക്കാ ബാവാ കോർ എപ്പിസ്കോപ്പാ സ്ഥാനം നൽകി. മലങ്കരസഭാ മാ നേജിംഗ് കമ്മിറ്റി അംഗമാണ്.

## മലങ്കരസഭ

ലക്കം 10. പുസ്തകം 5

നവംബർ 1995

Kottayam-686038




PATRON SAINT


### പത്രാധിപസമിതി

പ്രസിഡണ്ട്:

ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

വൈസ് പ്രസിഡണ്ട്:

പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

ചീഫ് എഡിററർ:

ഫാ. ഡോ. ജേക്കബ് കുര്യൻ

**Phone: Res: 568046**

**Office: 566526**

അംഗങ്ങൾ:

ഫാ. ററി. ജെ. ജോഷ്വാ<br>
ഫാ. വി. എം. ജയിംസ്<br>
ഫാ. ജി. ജോൺ<br>
ഡോ. സാമുവൽ ചന്ദനപ്പള്ളി<br>
അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ<br>
ശ്രീ. പോൾ മണലിൽ

മാനേജർ:

ഫാ. ററി. ജി. സഖറിയാ

**Phone: 578 234**

മാനേജിംഗ് എഡിററർ:

ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ


# പത്രാധിപക്കുറിപ്പ്

## 'മാസയോടും മെരീബയോടും വിടപറയാം'; കാളക്കുട്ടിയേയും നെഹുഷ്ഠാനെയും സൂക്ഷിച്ചൊഴിയാം

### ഫാ. ഡോ. ജേക്കബ് കുര്യൻ

സഭാകേസിലുണ്ടായ കോടതിവിധിയുടെ പശ്ചാത്തലത്തിൽ ഡോ. ബാബു പോളിന്റെ ചില നിരീക്ഷണങ്ങളും അഭിപ്രായങ്ങളും അടുത്തയിട ചർച്ചുവീക്ക്‌ലി പ്രസിദ്ധീകരിക്കയുണ്ടായി. പ്രസ്തുത ലേഖനത്തിന്റെ ശീർഷകവും ('മാസയോടും മെരീബയോടും വിടപറയാം') ഉള്ളടക്കവും ശ്രദ്ധേയമാണ്. സഭാസമാധാനത്തിന് സഹായകമാകുവാൻ അദ്ദേഹത്തിന്റെ ചില നിരീക്ഷണങ്ങൾ താഴെപ്പറയുന്നവയാണ്.

1. സുപ്രീംകോടതി, ഒരേ സഭയിലെ രണ്ടു കൂട്ടം ആളുകളുടെ യോജിച്ച അവസ്ഥയാണ് ലക്ഷ്യമാക്കുന്നത്. അതിനടിസ്ഥാനം 1934–ലെ ഭരണഘടനയാണ്.
2. മലങ്കരസഭ സ്വയം ശീർഷകത്വമുള്ളതല്ലാത്തതിനാൽ, പാത്രിയർക്കീസിന്റെ ആദ്ധ്യാത്മിക പരമാധ്യക്ഷതയിൽ, തികഞ്ഞ ഉൾഭരണ സ്വാതന്ത്ര്യമുള്ള കാതോലിക്കേററ് എന്നതാണ് ഇരു വിഭാഗത്തിലും ബഹുഭൂരിപക്ഷത്തിന്റെയും അഭിലാഷം.
3. വടക്കും തെക്കുമുള്ള ഭൂരിപക്ഷ കക്ഷിക്കാർ, അതതിടങ്ങളിലെ ന്യൂനപക്ഷത്തിന്റെ ഉത്ക്കണ്ഠ മാററാൻ മുൻകൈയെടുക്കണം.
4. സമാധാനത്തെ തുടർന്ന്, യോജിച്ച് അഭിമുഖീകരിക്കേണ്ട പ്രശ്നങ്ങൾ 'സിംഹാസന' വാദമോ, 'പരിശുദ്ധ' സംജ്ഞയോ ഒന്നുമല്ല; അതിലും ഗൗരവതരമായി സഭയുടെ ഭാവിയും സാക്ഷ്യവും ഭരണക്രമീകരണവും സംബന്ധിച്ച വിഷയങ്ങളാണ്.

5. സർവ്വപ്രധാനമായ സംഗതി കാൽനൂററാണ്ടു കാലത്തെ മാനസികമായ അകൽച്ച അവസാനിപ്പിക്കുക എന്നതാണ്. അതിനായി ആധ്യാത്മിക പ്രഭാഷണങ്ങൾക്കും മററുമായി ഇരുകക്ഷികളിലെയും മെത്രാന്മാരെ പരസ്പരം ക്ഷണിക്കുക

ഇവയിൽ ഒന്നാമത്തെ സംഗതിയെക്കുറിച്ച് ആർക്കും അഭിപ്രായവ്യത്യാസമില്ല എന്നാൽ രണ്ടാമത്തെ സംഗതിയിൽ ബഹുഭൂരിപക്ഷം സാധാരണക്കാരുടെയും അഭിലാഷം അങ്ങനെയായിരിക്കുമോ എന്നു സംശയമുണ്ട്. മൂന്നാമത്തെയും നാലാമത്തെയും കാര്യങ്ങളും സ്വാഗതാർഹങ്ങളാണ്. അഞ്ചാമത്തെ കാര്യത്തിന് നിർദ്ദേശിച്ചിരിക്കുന്ന പ്രായോഗിക (നർമ്മ) മാർഗം അത്ര പ്രായോഗികമാണോ എന്നു സംശയം. എന്നിരുന്നാലും അനുരഞ്ജനത്തിന് ആത്മാർത്ഥമായി ആഗ്രഹിക്കുന്നുവെങ്കിൽ ചർച്ചകൾ തുടങ്ങാവുന്ന അഞ്ച് സംഗതികളായി ഇവയെ പരിഗണിക്കാവുന്നതാണ്.

ഇസ്രായേൽ ജനം വ്യവസ്ഥാപിത നേതൃത്വത്തോട് കലഹിക്കയും (മെറീബാ) ദൈവത്തിന്റെ ശക്തിയെ പരീക്ഷിക്കയും (മാസ) അതിൽനിന്നു പാഠങ്ങൾ പഠിക്കയും ചെയ്തിട്ട് (പുറപ്പാട് 17–ാം അധ്യായം) സീനായി പർവ്വതത്തിന്റെ അടിവാരത്തിൽ എത്തി. കല്പനകൾ പ്രാപിക്കാൻ പർവ്വതത്തിൽ കയറിയ മോശയെ കാണാഞ്ഞപ്പോൾ ജനം തങ്ങളുടെ സങ്കല്പമനുസരിച്ച ഒരു ദൈവത്തെ ഉണ്ടാക്കിത്തരാൻ അഹറോനോടാവശ്യപ്പെട്ടു. ഗത്യന്തരമില്ലാതെ (ഒരു വിധത്തിൽ പറഞ്ഞാൽ നിലനില്പിനുവേണ്ടി) അഹറോൻ അവർക്ക് പൊൻകാളക്കുട്ടിയെ ഉണ്ടാക്കിക്കൊടുത്തു. സ്വന്തം നിലനില്പിനുവേണ്ടി, ജനങ്ങളുടെ അറിവില്ലായ്മയെ മുതലെടുക്കാൻ പുതിയ ദൈവങ്ങളെ ഉണ്ടാക്കുന്നവർ സഭാജീവിതത്തിലും മുന്നറിയിപ്പുകളാണ്

അഗ്നിസർപ്പങ്ങളിൽ നിന്ന് രക്ഷപെടാൻ പിച്ചളസർപ്പം മുഖാന്തിരമായി പക്ഷേ പിന്നീട് പിച്ചള സർപ്പം നെഹുഷ്ഠാൻ ആയി ദൈവത്തിന്റെ സ്ഥാനത്ത് അവരോധിക്കപ്പെട്ടു. (2 രാജാ. 18–ാം അദ്ധ്യായം) ഇതുപോലെ നവീകരണ ദംശനത്തിൽനിന്ന് രക്ഷപ്പെടുവാൻ അന്ത്യോഖ്യാ ബന്ധത്തെ ഉയർത്തി കാണിക്കേണ്ടിവന്നു. പക്ഷേ അത് നെഹുഷ്ഠാൻ ആയി പരിണമിക്കുന്നത് അപകടകരമായിരിക്കും.

## ഇതളുകളിൽ


| | | |
|---|---|---|
| മൗനം പാലിക്കുന്ന വേരുകൾ | 5 | പ്രൊഫ. കെ. എം. തരകൻ |
| സുവിശേഷ പാഠങ്ങൾ | 7 | ഡോ. യാക്കൂബ് മാർ ഐറേനിയസ് മെത്രാപ്പോലീത്താ |
| സഭയുടെ വിശുദ്ധ രഹസ്യങ്ങൾ | 11 | ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ |
| നമുക്കാവശ്യമായ വിശ്വനാഗരികത | 15 | ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ |
| ഗ്രന്ഥനിരൂപണം | 18 | അഡ്വ. പി. സി. മാത്യു, കുന്നംകുളം |
| സമാധാന ചിന്തകൾ | 20 | ഫാ. ഡോ. എം. ഒ. ജോൺ |
| ഭാരതീയ ഓർത്തഡോക്സ് സഭ | 21 | ഫാ. ഡോ. വി. സി. ശമുവേൽ |
| അധികാരവും ശുശ്രൂഷയും | 22 | ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ |
| ഐക്യം അകലെ | 27 | പി. കെ. കോരുത്, മുളക്കുഴ |
| വാർത്തകളും കുറിപ്പുകളും | 30 | |

# മൗനം പാലിക്കുന്ന വേരുകൾ

പ്രൊഫ. കെ. എം. തരകൻ

ഫാ. ഡോ. കെ. എം. ജോർജിന്റെ "The Silent Roots" എന്ന ഗ്രന്ഥത്തിന്റെ ആസ്വാദനം.

ആദ്ധ്യാത്മികതയെപ്പററിയുള്ള പ്രൗഢോജ്ജ്വലമായ ഒരു നിബന്ധമാണ് ഡോ. ഫാദർ കെ. എം. ജോർജിന്റെ 'ദ് സൈലൻറ് റൂട്ട്സ്' ഏതു വിഷയത്തെപ്പററിയുള്ള പഠനവും പരകോടിയിലെത്തുമ്പോൾ ആദ്ധ്യാത്മികമാകുന്നുവെന്നു വാദിക്കുന്ന ആധുനികരുണ്ട്. അവരുടെ ദൃഷ്ടിയിൽ ആദ്ധ്യാത്മികത ദൈവനിരപേക്ഷവും മതനിരപേക്ഷവുമാണ്. സഭാത്മവാദം ഈ നിലപാടിനെ അംഗീകരിക്കുന്നില്ല. ആദ്ധ്യാത്മികത പൊരുളുള്ളതാകുന്നത് സത്തയുമായി അതു ബന്ധപ്പെടുമ്പോഴാണ്. അതിനാൽ സാക്ഷാത്തായ ആദ്ധ്യാത്മികത സത്തയിൽനിന്നു പുറപ്പെടുന്നതും മനുഷ്യനിൽ വ്യാപരിക്കുന്നതും സത്തയിലേക്കു മടങ്ങുന്നതുമായ ഒരു ദൈവീക – മാനുഷിക വ്യാപാരമാണ്. അതിന്റെ ആധാരം ദൈവദത്തമായ അനുഭവമാണ്. അതിന്റെ വേരുകൾ മനുഷ്യാത്മാവിന്റെ ആഴങ്ങളിലേക്കിറങ്ങിച്ചെല്ലുകയും അതിഗഹനമായ മൗനത്തെ സമാശ്ലേഷിക്കുകയും ചെയ്യുന്നു.

## നിശബ്ദമായ വേരുകൾ

തന്റെ ഗ്രന്ഥത്തെ ഫാദർ കെ. എം. ജോർജ് ദൈവത്തെ നാമകരണം ചെയ്യൽ, സ്വയം മായിക്കുന്ന പ്രതിരൂപം, അപരിചിതൻ നൽകുന്ന ആതിത്യം, മൗനവും കണ്ണീരും ഉന്മാദവും, ശബ്ദരഹിതമായ വേരുകൾ ഇങ്ങനെ അഞ്ചു അദ്ധ്യായങ്ങളായി തിരിച്ചിരിക്കുന്നു. ദൈവത്തെ അറിയാനും അനുഭവിക്കാനും നാമകരണം ചെയ്യാനുള്ള ശ്രമം മൗനത്തിലും കണ്ണുനീരിലും ഉച്ചാടത്തിലുംകൂടി ആദ്ധ്യാത്മികതയുടെ നിശബ്ദമായ വേരുകളിലേക്കു നമ്മെ നയിക്കുന്നു.

ദൈവവിജ്ഞാനീയം ഉദ്യമിക്കുന്നതു ദൈവത്തെ അറിയാനും അനുഭവിക്കാനുമാണ്. പാശ്ചാത്യ ദൈവശാസ്ത്രജ്ഞരിലധികംപേരും ദൈവത്തെ അനുഭവിക്കുന്നതിലുമധികം അറിയാനാണു നിരന്തരം പരിശ്രമിച്ചത്. അവരുടെ അന്വേഷണം ബൗദ്ധികമായിരുന്നു. ദൈവത്തിന്റെ അസ്തിത്വത്തെ വിചിന്തനത്തിനു വിധേയമാക്കാമെന്നു അവർ വിശ്വസിച്ചു. അവരുടെ വീക്ഷണത്തിൽ മനുഷ്യന്റെ വിചിന്തനയും ദൈവാസ്തിത്വവും മിക്കവാറും ഒന്നുതന്നെയായിരുന്നു. (അരിസ്റ്റോട്ടലിനെ സംബന്ധിച്ചിടത്തോളം ഉദാത്തവൽകൃതമായ ധിഷണതന്നെയാണല്ലോ ഈശ്വരൻ) ഭാരതീയർ ദൈവത്തെപ്പററി അത്യാഗാധമായി ചിന്തിച്ചു. എങ്കിലും അന്തിമ പര്യാന്വേഷണത്തിൽ ദൈവത്തിന്റെ അസ്തിത്വത്തെ അവർ സാക്ഷാത്ക്കരിച്ചത് അറിവിലല്ല, അനുഭവത്തിലാണ്. അവരെ സംബന്ധിച്ചിടത്തോളം ഈശ്വരാന്വേഷണം ശാസ്ത്രമല്ല, അസ്തിത്വത്തിന്റെ ഒരു ഭാവമാണ്. ഓർത്തഡോക്സ് വിശ്വാസികളുടെ സമീപനം ഈ സമീപനത്തിൽനിന്നും അത്ര വ്യത്യസ്തമല്ല. അവർ ദൈവത്തെ സമീപിക്കുന്നതു ബുദ്ധിപ്രഭാവത്തോടെയല്ല, മറിച്ച് ബുദ്ധിത്യാഗം നടത്തിക്കൊണ്ടാണ്. വി. പൗലോസ് ഫിലിപ്പിയർക്കു എഴുതിയ ലേഖനത്തിലെ ചില വാക്യങ്ങളിൽ (2: 5–8) ഓർത്തഡോക്സ് ആദ്ധ്യാത്മികതയുടെ പൊരുൾ കണ്ടെത്താനാവുന്നു. ബുദ്ധമതക്കാരനായ 'മസാവോ റൂബി' എന്ന ദാർശനികൻ ഈ വാക്യങ്ങളിൽ ആദ്ധ്യാത്മികതയുടെ സ്പന്ദനം ശ്രവിക്കുന്നു.

> യേശുക്രിസ്തുവിന്റെ മനസു നിങ്ങൾക്കുമുണ്ടായിരിക്കട്ടെ.
> ക്രിസ്തു ദൈവത്തിന്റെ രൂപത്തിലായിരുന്നെങ്കിലും
> ദൈവവുമായി സമത്വം അവകാശപ്പെട്ടിട്ടില്ല
> സമത്വത്തെ ചൂഷണം ചെയ്യാൻ ശ്രമിച്ചില്ല
> പകരം അവിടുന്നു സ്വയം ശൂന്യനാക്കി.

'മസാവോ റൂബി' വാദിക്കുന്നതു ക്രിസ്തു മനുഷ്യനായപ്പോൾ അനുഷ്ഠിച്ച ഒരു ധർമ്മമല്ല സ്വയം ശൂന്യമാക്കലെന്നാണ്. ദൈവപുത്രനായ ക്രിസ്തു സ്വഭാവികമായും, അടിസ്ഥാനപരമായും സ്വയം ശൂന്യനാക്കുകയും സ്വയം നിഷേധിക്കയും ചെയ്യുന്നു. മശിഹായുടെ നൈസർഗിക സ്വഭാവമാണ് സ്വയം ശൂന്യമാക്കൽ. ദൈവത്തോടുള്ള പൗരസ്ത്യ ക്രൈസ്തവ സമീപനം അടിസ്ഥാനപരമായും 'അപോഫാററിക്കാ'ണ് ഈ പശ്ചാത്തലത്തിൽ ദൈവത്തെ വാക്കുകളിലൊ ആശയകല്പനകളിലോ ഒതുക്കുവാൻ സാദ്ധ്യമല്ല. കപ്പദോക്യൻ പിതാക്കന്മാർ സത്തയിൽ ദൈവം അജ്ഞേയനാണെന്ന് സമ്മതിക്കുന്നു. ബൈബിളിൽ (പുറപ്പാട് 20–21–ൽ) ദൈവം നിവസിച്ച കനത്ത ഇരുട്ടിലേക്കു മോശ കടന്നുവെന്നു പറയു

ന്നു; ദൈവം മനുഷ്യനിൽനിന്നും സ്വയം മറയ്ക്കുന്നു: മറഞ്ഞിരിക്കുന്നു താനും. മോശ ദൈവത്തെ കാണുവാൻ ഒരു പാറയുടെ വിടവിലാണു നിൽക്കുന്നത്. മുകളിൽകൂടി കടന്നുപോയ മഹത്വത്തിന്റെ പിൻഭാഗം മാത്രമെ മോശയ്ക്കു കാണുവാൻ കഴിഞ്ഞുള്ളു. നസിയാൻസിലെ ഗ്രീഗോറിയോസ് ഈ പാറയെ ക്രിസ്തുവിന്റെ പ്രിതീകമായി കാണുന്നു. ധൈഷണികമായ പര്യാന്വേഷണം നടത്തിയാൽ ദൈവത്തിന്റെ പ്രകാശത്തിൽ മനുഷ്യൻ വെന്തു വെണ്ണീറാകും. ക്രിസ്തു പാറയിലെ വിടവെന്നപോലെ മനുഷ്യനെ ദൈവത്തെക്കുറിച്ചുള്ള ധൈഷണിക വിജ്ഞാനം നേടുന്നതിൽനിന്നും പിന്തിരിപ്പിക്കുകയും ദൈവത്തെ അനുഭവിക്കുന്നതിനു സന്നദ്ധനും സജ്ഞനുമാക്കുകയും ചെയ്യുന്നു. സ്വകീയ ബുദ്ധി ഉപയോഗിച്ചു ദൈവത്തെപ്പററി ജ്ഞാനം സമ്പാദിക്കാമെന്നു വിചാരം വിമൂഢമാണ്. സത്തയിൽ ദൈവം അ അജ്ഞേയനാണ്.

## പൗരസ്ത്യ പാരമ്പര്യം

പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യപ്രകാരം ദൈവത്തെ മൂന്നു മാർഗങ്ങളിൽക്കൂടി സമീപിക്കാനാവും, ഒന്ന് ദൈവവിജ്ഞാനത്തിന്റെ നിശബ്ദതയിൽകൂടി, രണ്ട്, പദങ്ങളുടെ സംയമനത്തിൽക്കൂടി മൂന്ന്, സൗന്ദര്യ പൂജയിൽക്കൂടി.

ആശയ കൽപ്പനയുടെ വാക്കുകളിൽക്കൂടി ദൈവത്തെ അവതരിപ്പിക്കുവാൻ സാധ്യമല്ലതന്നെ. സത്തയിൽ ദൈവത്തെയെന്നല്ല യാതൊന്നിനെയും ഗ്രഹിക്കുവാൻ മനുഷ്യനു സാധ്യമല്ല. സത്തയെപ്പററി അവബോധമുണ്ടാകാമെങ്കിലും അറിവുണ്ടാകുവാൻ നിവൃത്തിയില്ല. അതു മനുഷ്യബുദ്ധിക്കു വിധേയമാകുന്നില്ല. വാക്കുകളിൽ സത്ത ഒതുങ്ങുന്നില്ല. അന്ത്യോക്യയിലെ ഇഗ്നേഷ്യസ് പിതാവായ ദൈവത്തെ നിശബ്ദതയായാണു വ്യവഹരിച്ചത്; ക്രിസ്തു ആ നിശബ്ദതയിൽനിന്നും ജനിച്ച വചനമാണെന്നും അദ്ദേഹമെഴുതി. ഏകവും ഗഹനമായതു മൗനം തന്നെ. ആ മൗനം മനുഷ്യന് വിധേയമാവാൻ വേണ്ടിയാണ് അതിൽനിന്നും വചനമുണ്ടായത്. മഹത്തായ ആ വചനം മൗനത്തിൽനിന്നും പുറപ്പെടുന്നതു മൗനത്തിലേക്കു മടങ്ങുന്നതുമാണ്. വി. യോഹന്നാന്റെ സുവിശേഷപ്രകാരം യേശു ദൈവത്തിൽനിന്നും പുറപ്പെട്ടു ദൈവത്തിലേക്കു മടങ്ങുന്ന സാക്ഷാത്തായ വചനമാണ്. എങ്കിലും പാശ്ചാത്യ പ്രബുദ്ധത മൗനത്തെപ്പററി ശങ്ക പുലർത്തുകയും യുക്തി പരിതിഷ്ഠിതമായ വാക്കുകൾക്കു അമിതപ്രാധാന്യം നൽകുകയുമാണ് ചെയ്തത്. വചോനിബദ്ധവും പദനിബദ്ധവുമായ ആധുനിക പാശ്ചാത്യ വേദശാസ്ത്രത്തെ വളർത്തിയെടുത്തതു വാക്കുകൾക്കു പ്രാമാണ്യം നൽകിയ പാശ്ചാത്യ സംസ്ക്കാരമാണ്. ക്രിസ്തു ശാസ്ത്രത്തെ സംബന്ധിച്ച് അഞ്ചാം നൂററാണ്ടിൽ നടന്ന പ്രചണ്ഡമായ വിവാദത്തിനുശേഷമാണ് പാശ്ചാത്യരും പൗരസ്ത്യരും ഏതാണ്ടൊരുപോലെ ദൈവശാസ്ത്രത്തെ ശബ്ദമുഖരിതവും വാചാലവുമാക്കിയത്. നൈസർഗികമായ ദൈവീകാനുഭവം സിദ്ധിക്കണമെങ്കിൽ വാചാലമായ ദൈവശാസ്ത്രത്തിനുപകരം മൗനാധിഷ്ഠിതവേദശാസ്ത്രത്തെത്തന്നെ ആശ്രയിക്കേണ്ടിയിരിക്കുന്നു. ക്രിസ്തുവിന്റെ സ്വയം ശൂന്യമാക്കലിൽനിന്നും ജനിതമാണ്. മൗനാധിഷ്ഠിത വേദശാസ്ത്രം. മൗനം സ്വയം അടിച്ചേൽപ്പിക്കുന്ന ഒരു വ്രതമല്ല, അദ്ധ്യാത്മികതയുടെ സഹജഭാവമാണ്. ആദ്യകാല സന്ന്യാസിമാർ സഹജീവികൾക്ക് ക്രിസ്തുമതത്തിന്റെ പൊരുൾ പകർന്നു കൊടുത്തത്, അവരുടെ സത്താഭാവം കൊണ്ടാണ് അല്ലാതെ വചനഘോഷണം കൊണ്ടല്ല. 'എന്റെ മൗനംകൊണ്ടു പ്രബുദ്ധനാകാത്തയാൾ എങ്ങനെയാണ് എന്റെ ഭാഷണംകൊണ്ട് പ്രബുദ്ധനാകുതു എന്നാണ് അബ്ബാ പാമ്പോ എന്ന സന്ന്യാസി ഒരു ഘട്ടത്തിൽ ശിഷ്യരോടു പറഞ്ഞത്. വേദശാസ്ത്രത്തിനു ദൈവത്തെ പൂർണ്ണമായി ഉൾക്കൊള്ളാൻ സാധ്യമല്ല; സമർപ്പിത ചേതസായ ദൈവ ശാസ്ത്രജ്ഞൻ ദൈവത്തിന്റെ പ്രതിച്ഛായയെ ആവുന്നതും സ്വയം സാക്ഷാൽക്കരിക്കുവാൻ ശ്രമിക്കയും ദൈവത്തെപ്പററി ഗഹനമായ മൗനം പാലിക്കയും ചെയ്യുന്നു.

## മൗനത്തിന്റെ തലം

ദൈവജ്ഞാനത്തിന്റെ ഏകവും അഗാധമായ തലമാണു മൗനത്തിന്റേത്; അതിന്റെ തൊട്ടുമുകളിലാണു വാക്കുകളുടെ തലം. മനുഷ്യബുദ്ധിക്കും വാക്കുകൾക്കും അതീതനായ ദൈവം മനുഷ്യസ്നേഹംമൂലം മനുഷ്യപരിമിതികളായ ജനനമരണങ്ങൾ സ്വീകരിച്ചു യേശുവായി ശരീരം ധരിച്ചു ക്രിസ്തുമുഖേന ദൈവത്തെപ്പററി സംസാരിക്കാനുള്ള നാവും വാക്കും ദൈവം മനുഷ്യനു പ്രദാനം ചെയ്തു. അങ്ങനെ നമുക്കു ക്രിസ്തുവിനെ പൂർണ്ണമായി ആശ്രയിച്ചുകൊണ്ട് മനുഷ്യന്റെ അത്യഗാധങ്ങളായ ആദ്ധ്യാത്മികാനുഭവങ്ങൾക്കു ഭാഷ നൽകാൻ സാധിക്കും; 'ഫെമിനിസം' അക്രമമായ രീതിയിൽ ജ്വലിച്ചു കത്തുന്ന പാശ്ചാത്യലോകത്തു ദൈവത്തെ മാതാവിൽനിന്നും വ്യതിരിക്തമായി 'പിതാവ്' എന്നു വിവരിക്കുന്നതിനോട് കഠിനമായ എതിർപ്പുണ്ട്. (പാപത്തിന്റെ നിറം കറുപ്പാണെന്ന ചിന്തയെ ലോകത്തിലെ കറമ്പന്മാർ ഒററക്കെട്ടായിനിന്നു എതിർത്തുവെന്നതു ചരിത്രസത്യമാണ്, ദാവീദ് വിവരിക്കുന്ന വിധത്തിൽ പാപത്തിനു വേണമെങ്കിൽ ചുവപ്പുനിറം നൽകാം.) പക്ഷേ ദൈവത്തെ എങ്ങനെയാണു രക്ഷാകർത്താവു എന്നുമാത്രം വിവരിക്കുന്നത്. ഒരു പക്ഷേ നാളത്തെ ലോകത്തിൽ യേശു പഠിപ്പിച്ച പ്രാർത്ഥന 'സ്വർഗത്തിലുള്ള രക്ഷാകർത്താവേ,' എന്നാവില്ലെന്നു ആർക്കാണു പ്രവചിക്കുവാൻ കഴിയുക. ആധുനിക ഘട്ടത്തിൽ വേദപുസ്തകം സുഗ്രഹമാകണമെങ്കിൽ പഴയ 'മിത്തോളജി'ക്കു പകരം പുതിയ 'മിത്തോളജി' സൃഷ്ടിക്കേണ്ടിവരുമെന്ന ചിന്ത പരിഗണനാർഹമാണ് വാക്കിന്റെ ആധാരവും ആത്മാവും

(ശേഷം 32-ാം പേജിൽ)

ധ്യാന പംക്തി

# സുവിശേഷ പാഠങ്ങൾ

ഡോ. യാക്കൂബ് മാർ ഐറേനിയസ്
മെത്രാപ്പോലീത്താ

## സ്കറിയായോടുള്ള അറിയിപ്പ് (നവംബർ 19)

വി. ലൂക്കോസ് 1: 1–25; ഉല്പ. 18: 1–15

ലോകപരിത്രാണ സംഭവ പരമ്പരകളുടെ തിരശീല നീങ്ങുന്നത് രണ്ട് അറിയിപ്പുകളോടെയാണ്. ഒന്നാമത്തെ അറിയിപ്പ് സഖറിയ പുരോഹിതനോട്, രണ്ടാമത്തേത് കന്യകമറിയാമിനോടും.

വൃദ്ധ ദമ്പതികളായ സഖറിയായ്ക്കും ഏലിസബേത്തിനും ദീർഘനാളേക്ക് സന്താന സൗഭാഗ്യമുണ്ടാകാഞ്ഞതിന്റെ ഹൃദയവ്യഥയാണ് പശ്ചാത്തലം. 'ഉത്തമസന്താനങ്ങളെ ദൈവം നിങ്ങൾക്ക് നൽകട്ടെ' എന്ന അനുഗ്രഹാശംസ വിവാഹ കൂദാശയിൽ മുഴങ്ങുന്നുണ്ടല്ലോ. സന്താനങ്ങളില്ലാതെ വരുന്നത് ദൗർഭാഗ്യമെന്നോ, ദൈവകോപമെന്നോ വ്യവഹരിച്ചിരുന്ന എബ്രായ മതസാമൂഹ്യ പശ്ചാത്തലത്തിലാണ് ഇത്. എങ്കിലും ഈ വൃദ്ധ ദമ്പതികൾ സന്താനഭാഗ്യത്തിനായി ദീർഘനാൾ പ്രാർത്ഥന നടത്തിയിരുന്നു എന്ന് 'സഖര്യാവേ. ദൈവം നിന്റെ പ്രാർത്ഥന കേട്ടിക്കുന്നു' എന്ന് ഗബ്രിയേൽ മാലാഖ പറയുന്നതിൽനിന്നും ഗ്രഹിക്കാം. ശലോമോന്റെ കാലം മുതൽക്കോ, അതിനു മുമ്പു മുതൽ തന്നെയോ പുരോഹിത ഗണങ്ങളെ 24 ഗണങ്ങ (കൂറുകൾ) ളായി തിരിച്ച് അവർക്ക് വർഷത്തിൽ രണ്ടാഴ്ച ദേവാലയ ശുശ്രൂഷ ഏർപ്പെടുത്തിയിരുന്നതിനാൽ (1 ദിന. 24), സഖര്യാവിന് ധൂപമണയ്ക്കാൻ നറുക്കു വീണത് കേവലം യാദൃശ്ചിക സംഭവമെന്നതിനുപരി ദൈവനിയോഗമായിക്കരുതാം.. സഖറിയായോടുള്ള അറിയിപ്പും, അനന്തര സംഭവങ്ങളും നൽകുന്ന പാഠങ്ങൾ:

1. എക്കാലത്തെയും ദമ്പതികൾക്ക് ദൃഷ്ടാന്തമായി 'ദൈവദൃഷ്ടിയിൽ നീതിയുള്ളവരും ദൈവകല്പനകൾ പൂർണ്ണമായി അനുസരിച്ചിരുന്നവരുമായി' സഖറിയാ–ഏലിസബത്ത് ദമ്പതികൾ ഇതാ ഇവിടെ. 'നീതിമാന് അനർത്ഥങ്ങൾ അസംഖ്യമാകുന്നതുപോലെ ഈ നല്ല മനുഷ്യർക്കും ഏറെക്കാലത്തേക്ക് ദുഖവും നിരാശയും തന്നെ. എങ്കിലും കാലത്തികവിൽ ദൈവം അവയ്ക്കു നൽകിയ സമ്മാനമാകട്ടെ ഏററവും വിശിഷ്ടമായതായിരുന്നു!

2. ദൈവത്തിന്റെ നിഗൂഢമായ നീതിമാർഗങ്ങളെയും, അസാദ്ധ്യമെന്നു മനുഷ്യനു തോന്നുന്ന ഘട്ടങ്ങളിൽ 'സാദ്ധ്യതകളുടെ' വാതിൽ തുറക്കുന്ന രീതിയെയും കുറിച്ച് സാമാന്യ ജനത്തെ ഉപദേശിക്കേണ്ട ഉത്തരവാദിത്വം വഹിച്ചിരിക്കുന്ന പുരോഹിതൻ, ദൈവനിയോഗത്തെ സംശയിക്കുകയോ? ചെങ്കടലിനെ ഭാഗിച്ചവന് അസാദ്ധ്യമായി എന്താണുള്ളത്? 'അല്പവിശ്വാസിയേ! നീ എന്തിന് സംശയിച്ചു'? എന്ന് കർത്താവു ചോദിക്കുന്നു.

3. സഖര്യാവിന് ശിക്ഷ ഒരർത്ഥത്തിൽ അനുഗ്രഹവുമായി, കുട്ടിയുടെ ജനനംവരെ പ്രാർത്ഥനയിലും മൗനത്തിലും, പ്രതീക്ഷയിലും കഴിഞ്ഞുകൂടാൻ അത് നിമിത്തമായി.

ജനിക്കാൻ പോകുന്ന കുട്ടിയെക്കുറിച്ചുള്ള വാഗ്ദാനം ഏറെ ശ്രദ്ധേയമാണ്.

1. അവൻ ദൈവദൃഷ്ടിയിൽ വലിയവനായിരിക്കും. മക്കളെപ്പററി മാതാപിതാക്കൾക്ക് അവശ്യം ഉണ്ടാകേണ്ട ശുഭപ്രതീക്ഷയല്ലേ ഇത്?

2. യോഹന്നാൻ ആജീവനാന്തം വ്രതസ്ഥനായിരിക്കും. യോഹന്നാനെ വ്രതസ്ഥനാക്കിയ കാര്യത്തിൽ മാതാപിതാക്കളുടെ നിഷ്ഠാജീവിതം വളരെ വലിയ സ്വാധീനം ചെലുത്തിയിരിക്കും. നിഷ്ഠാവൈരികളായ രക്ഷിതാക്കളുടെ മക്കൾ വഴിപിഴച്ചുപോകുന്നതിൽ എന്തത്ഭുതം?

3. മാതൃഗർഭം മുതൽ അവൻ പരിശുദ്ധാത്മാവുകൊണ്ടു നിറയും. കോപം, വൈരാഗ്യം, അവിഹിത വ്യവഹാരങ്ങൾ അസ്ഥാനത്തുള്ള വിപ്ളവവീര്യം എന്നിവയാൽ മനുഷ്യർ നിറയാറുണ്ട് അവരുടെ നില എവിടെ? പരിശുദ്ധാത്മാവു നിറഞ്ഞ യോഹന്നാന്റെ നില എവിടെ?

4. അവൻ ജനങ്ങളെ ദൈവത്തിങ്കലേക്കു മടക്കിവരുത്തും. സഭാനേതാക്കളും, ശുശ്രൂഷകരും, ഗുരുക്കന്മാരും, മാതാപിതാക്കളും, ആത്മീക നേതൃത്വകാംക്ഷികളും ആവർത്തിച്ച് പഠിച്ച്, ഉരുവിട്ട്, സ്വാംശീകരിക്കേണ്ട ആശയമാണിത്. ഇക്കാര്യത്തിൽ ഉത്സാഹമില്ലെങ്കിൽ നേതൃത്വം ഉറകെട്ട ഉപ്പുപോലെയാകും.

5. അവൻ മാതാപിതാക്കളെയും മക്കളെയും അനുരഞ്ജിപ്പിക്കും. ഏതു തലമുറയിലും ഇത്

'കാലഘട്ടത്തിന്റെ ആവശ്യ'മാണ്! ഏകയോഗക്ഷേമമായി, സ്നേഹം പങ്കിട്ട്, പരസ്പര സേവനത്തിന് ത്യാഗബുദ്ധിയോടെ തയ്യാറുള്ള കുടുംബാംഗങ്ങൾ അടങ്ങുന്ന നല്ല കുടുംബങ്ങളല്ലേ സഭയുടെയും നാടിന്റെയും സമ്പത്ത്? രക്ഷിതാക്കളെ ചെവിക്കൊള്ളാത്ത മക്കളും, മക്കൾക്ക് പണം മാത്രം നൽകിയാൽ മതിയെന്നു ചിന്തിക്കുന്ന മാതാപിതാക്കളുമാണ് കുടുംബത്തിന്റെ ആത്മശത്രുക്കൾ!

6. <u>അവൻ അനുസരണംകെട്ടവർക്ക് നല്ല ചിന്തകൾ നൽകും</u>. നല്ല ചിന്തകൾ വളരുന്ന തലമുറയിൽ ഉടലെടുക്കാനുള്ള അന്തരീക്ഷം സൃഷ്ടിക്കുന്നതിൽ വലിയ ഒരു ഉത്തരവാദിത്വം മുതിർന്ന തലമുറയ്ക്കുണ്ട്. നല്ല പുസ്തകങ്ങളും, നല്ല കൂട്ടുകാരും, നല്ല മാതൃകകളും തയ്യാറുണ്ടെങ്കിൽ സത്ചിന്തകൾക്കു ക്ഷാമമുണ്ടാകില്ല.

## ദൈവമാതാവിനോടുള്ള അറിയിപ്പ് –നവംബർ 26

വി. ലൂക്കോസ് 1: 26–88, 1 ശമുവേൽ 3: 10

അതിസുന്ദരവും, സരളോത്തവുമായ ഒരു വർണ്ണനയാണ് ഗബ്രിയേൽ മാലാഖ വി. കന്യക മറിയാമിന് അറിയിപ്പ് നൽകുന്ന രംഗം. ഗർഭിണിയായ ഏലിശുബാ 'ഒളിച്ചുപാർത്തതിനാൽ' അക്കാര്യം അധികമാരും അറിഞ്ഞിട്ടില്ലാതിരിക്കെ, രണ്ടാമത്തേതും സുപ്രധാനവുമായ അറിയിപ്പിനു കളമൊരുക്കി. കൗമാരം വിട്ടിട്ടില്ലാത്തതും ദേവാലയാന്തരീക്ഷത്തിൽ കഴിഞ്ഞിരുന്നവളുമായ മറിയാമിന്റെ, നസറേത്തിലെ താമസസ്ഥലത്തേക്കാണ് ഗബ്രിയേൽ അയയ്ക്കപ്പെട്ടത്. അഭിവാദന വചനങ്ങളോടെ മാലാഖ മറിയാമിനെ എതിരേററു. മാലാഖ വളരെ ഭവ്യതയോടും വണക്കത്തോടുമാണ് കന്യകയോട് സംസാരിക്കുന്നത് എന്ന് അനുമാനിക്കാം. സഖറിയാവിന് മാലാഖയുടെ ദർശനം തന്നെ ഭയമുണ്ടാക്കിയെങ്കിൽ, ഇവിടെ മാലാഖാ നല്കിയ സന്ദേശമാണ് മറിയാമിൽ പരിഭ്രമമുളവാക്കുന്നത്. സഖറിയായുടെ സംശയം ഒരു അടയാളം ചോദിക്കലിന്റെ ഭാഷയായിരുന്നു. അതിനു ശിക്ഷയും ലഭിച്ചു. ദൈവസന്ദേശത്തിന്റെ സാദ്ധ്യതയാണ് സംശയിച്ചത്. മറിയാം സന്ദേഹിക്കുന്നതാകട്ടെ, അവളുടെ കന്യകാത്വത്തിന്റെ പശ്ചാത്തലത്തിൽ അതിന്റെ മാററുരച്ച് തേജസ് വർദ്ധിപ്പിക്കുന്നതുമാണ്. സഖറിയായ്ക്ക് ശാസനയും ശിക്ഷയും ലഭിച്ചപ്പോൾ മറിയാമിന് ഉചിതമായ മറുപടിയിലൂടെ സംശയനിവാരണം ലഭിച്ചു. അതിനുശേഷം വി. കന്യകയുടെ മനസിൽ സംശയത്തിന്റെ കാർമേഘങ്ങൾ ലേശംപോലുമില്ല. നിഷ്കളങ്കമായ വിശ്വാസമെന്നല്ലേ അതിനെ വിളിക്കേണ്ടത്?

### പാഠങ്ങൾ

1. ദൈവത്തിന്റെ തെരഞ്ഞെടുപ്പ്: മനുഷ്യൻ നോക്കി വിലയിരുത്തുന്ന രീതിയിലല്ല ദൈവം തെരഞ്ഞെടുക്കുന്നത്. കഴിവും പ്രാപ്തിയും അശേഷമില്ലെന്നു സ്വയം സമ്മതിച്ച് പിന്മാറാൻ വെമ്പുന്ന മോശയെ അവിടുന്ന് എബ്രായ ജാതിക്ക് നേതാവും രാജാവുമാക്കിയില്ലേ? പാവപ്പെട്ടവളെ ദൈവമാതാവെന്ന സ്ഥാനത്തേയ്ക്കു വിളിച്ചു ഭരമേൽപ്പിച്ച ദൈവനിയോഗത്തിനു മുമ്പിൽ അവൾ വണങ്ങി അതിനെ അംഗീകരിച്ചു. ഇന്നും അവിടുന്ന് തന്റെ വിവിധ ലക്ഷ്യങ്ങൾക്കായി അനേകരെയും വിളിക്കുന്നുണ്ട്. അതു കേൾക്കാനോ, അതിനോടു പ്രതികരിക്കാനോ നമുക്കു മനസുണ്ടോ? സഭയിൽ പല കർമ്മമണ്ഡലങ്ങളിലും വേണ്ടത്ര പ്രവർത്തകരില്ലാതെ കുഴങ്ങുന്നു ദൈവത്തിന്റെ 'വിളി' കേൾക്കുന്ന കാതുകൾ എവിടെ?

2. വളരെ അപകടപൂരിതവും, ലോകദൃഷ്ടിയിൽ ആക്ഷേപാർഹവുമായ ഒരു സ്ഥിതിയെയാണ് ദൈവകൽപ്പനപ്രകാരം മറിയാം ഭരമേൽക്കുന്നത്. മനുഷ്യസൃഷ്ടിയിലും രക്ഷാപദ്ധതിയിലും ഏററം വലിയ 'റിസ്ക്ക്' എടുത്തത് ദൈവമാണല്ലോ. അപ്രകാരം മറിയാം വലിയ ഒരു 'റിസ്ക്ക്' എടുത്തത് ദൈവമാണല്ലോ. അപ്രകാരം മറിയാം വലിയ ഒരു 'റിസ്ക്ക്' സ്വീകരിക്കുന്നു. ദൈവത്തിനുവേണ്ടി 'റിസ്ക്' എടുക്കാൻ സഭാമാതാവ് കാത്തിരിക്കുന്നു!

3. ദൈവം മറിയാമിനെ ഈ ദൗത്യത്തിനായി വിളിച്ചതെന്തുകൊണ്ട്? 'എല്ലാ സൃഷ്ടിക

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



A Believer, Rockland, N.Y.

ളിലും വിനയമുള്ളവൾ എന്നു കണ്ടതിനാൽ' — എന്നാണ് സഭാപിതാക്കന്മാരുടെ മറുപടി. വിനയം മനുഷ്യനെ ദൈവതുല്യനാക്കുന്നു. ഇതാ ഞാൻ കർത്താവിന്റെ 'ദാസി' നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ — ശാലീനസുന്ദരമായ ഈ വിനയവാക്യത്തിൽ മറിയാം വിനയമഹിമയുടെ കിരീടമണിയുന്നു. അനുസരണം ബലിയെക്കാളും ചെവിക്കൊള്ളുന്നത് മുട്ടാടുകളുടെ കൊഴുപ്പിനേക്കാളും നല്ലത്'' (1 ശമുവേൽ 15:22) എന്ന വചനം ഇവിടെ മാർഗദർശകമാകുന്നു. ആദിമാതാപിതാക്കന്മാരുടെ കാലം മുതൽ അനുസരണക്കേട് എന്ന സ്നേഹരാഹിത്യം ഭൂമിയിൽ കൊടികുത്തിവാഴുമ്പോൾ ഇതാ അതിനൊരപവാദം. ആദിയിൽ ഒരു സ്ത്രീ (ഹവ്വ) തന്നിഷ്ടത്തിനു വാതിൽ തുറന്നെങ്കിൽ ഇവിടെ ഒരു ബാലികയുടെ വിനയവാക്യം സ്ത്രീകളുടെ നിന്ദയെ നീക്കിക്കളഞ്ഞിരിക്കുന്നു.

കലാ— സാഹിത്യ— ശാസ്ത്രപുരോഗതിക്ക് സ്വതന്ത്രചിന്ത അനുപേക്ഷണീയമാണെന്നു പറയാറുണ്ട്. എങ്കിൽ, ഈ വ്യക്തിസ്വാതന്ത്ര്യത്തിന് ചിന്താസ്വാതന്ത്ര്യത്തിനും അതിരുകളില്ലെ? സ്നേഹത്തിനുമാത്രമേ അതിരുകളില്ലാതെ കാണുന്നുണ്ടല്ലോ. വ്യക്തിക്കുവേണ്ട 'മൂല്യങ്ങളെല്ലാം' അവൻതന്നെ സ്വന്തം സ്വാതന്ത്ര്യത്തിൽ സൃഷ്ടിക്കുന്നതാണെന്ന അപകടകരമായ ചിന്ത പാശ്ചാത്യസംസ്ക്കാരത്തെ അടിമുടി ദുഷിപ്പിച്ചിട്ടുണ്ട് ദൈവനിശ്ചയങ്ങൾക്കു മുമ്പിൽ കീഴടങ്ങി വിധേയപ്പെടുമ്പോഴേ സ്വാതന്ത്ര്യത്തിന്റെ സ്വതന്ത്ര ഇച്ഛാശക്തിയുടേയും മാധുര്യം മനുഷ്യൻ തിരിച്ചറിയുകയുള്ളു, 'അനുസരണം' മനുഷ്യനിൽ നിന്നും ആവശ്യപ്പെടുന്നത് മനുഷ്യനന്മയെ ലാക്കാക്കി മാത്രമാണല്ലോ. അങ്ങനെ ആദിമാതാപിതാക്കൽ തുടങ്ങി മനുഷ്യരിൽ ഭൂരിഭാഗവും പരാജയപ്പെട്ടിടത്ത് ബാലികയായ മറിയാം വിജയം വരിച്ചിരിക്കുന്നു.

4. ദൈവകൽപ്പനകളെ മനുഷ്യന് പൂർണ്ണമായി അനുസരിക്കാനാകുമോ? ഇല്ല എന്നാണ് ആദിമുതലേ സാത്താൻ പ്രചരിപ്പിക്കുന്നത്. യേശുമിശിഹാ തന്റെ സമ്പൂർണ്ണമായ അനുസരണംമൂലം ഈ പൈശാചിക ദുരുപദേശത്തിന്റെ പൊള്ളത്തരം തുറന്നുകാട്ടി; മനുഷ്യന്റെയെല്ലാം പ്രതിനിധിയായി ദൈവപുത്രനെ ഏററുവാങ്ങിയ വി. മറിയാം പ്രതിവചിക്കുന്നു. അതെ അതു സാധ്യമാണ്, ഞാൻ അതിനു തയ്യാറാണ്' ദൈവകൽപ്പനകളെ ഭാഗികമായി അനുസരിച്ച് സംതൃപ്തിയടയുകയോ, അഥവാ പൂർണ്ണമായി തിരസ്ക്കരിക്കുകയോ ചെയ്യുന്ന മനുഷ്യർക്ക് ഈ ഭാഷ ഗ്രഹിക്കാനാവുമോ?

## ഏലിശ്ബായുടെ അടുക്കലേക്കുള്ള യാത്ര (ഡിസം. 3)

വി. ലൂക്കോസ് 1: 39–56, 1 ശമുവേൽ 2: 1–10

സന്തോഷം പങ്കിടുന്നതിനും, ആലോചനകൾ നടത്തി തീരുമാനങ്ങൾ ചെയ്യുന്നതിനും അഥവാ, ദുഷ്ടന്മാരാണെങ്കിൽ അന്യരെ ദ്രോഹിക്കുന്നതിന് പദ്ധതികൾ തയ്യാറാക്കുന്നതിനും മനുഷ്യർ ഒത്തുകൂടുന്നു. ചാർച്ചക്കാരായ മറിയാമും ഏലിശുബായും ഒത്തുചേരുന്ന രംഗം ഏറെ പ്രത്യേകതകൾ നിറഞ്ഞതാണ്. പ്രായത്തിൽ അവർ തമ്മിൽ ഏറെ അന്തരമുണ്ടെങ്കിലും ദൈവകൃപ അസാധാരണമായി പ്രാപിച്ചവരെന്ന നിലയിൽ ഏകദേശം സമമാനസരാണ്. രണ്ടുപേരെയും പററിയുള്ള അറിയിപ്പുകൾ പരസ്പരം അറിയിക്കാതെയാണി സമാഗമ. രണ്ടുപേർക്കും ഇക്കാര്യത്തിൽ മാർഗദർശനം നൽകുന്നതും ദൈവംതന്നെ. വിനയത്തിന്റെ മകുടോദാഹരണമായ വി. മറിയാമിന്റെ മുമ്പിൽ, പ്രായത്തിൽ മുമ്പിലെങ്കിലും ഏലിശുബാ, എത്ര വിനയപ്പെടുന്നു!

രണ്ട് വാഗ്ദത്ത ശിശുക്കളുടെയും അവരുടെ മാതാക്കളുടെയും സംഗമമാണിത്—രാജാവും മുന്നോടിയും, രാജമാതാവും സ്നാപകന്റെ മാതാവും ഗർഭസ്ഥ ശിശുക്കൾ തമ്മിൽ സംവാദിച്ചു. അന്യോന്യം ആഹ്ളാദപൂർവം വരവേററു എന്ന് ഈ രംഗം സാക്ഷിക്കുന്നു.

## പാഠങ്ങൾ

1. സ്വപ്നം വഴിയല്ല, നേരിൽ മുഖാമുഖമായി ദിവ്യദൂത് ലഭിച്ചിട്ടും അതിൽ അഹങ്കരിക്കാനോ. ആത്മപ്രശംസക്കോ മറിയാം മുതിരുന്നില്ല. ആരോടും, പ്രതിശ്രുത വരനായ യൗസേഫിനോടുപോലും ഇതെപ്പററി വെളിപ്പെടുത്താതെ എല്ലാം ദൈവത്തിൽ സമർപ്പിക്കുകമാത്രം ചെയ്യുന്നു. മറിയാമിന്റെ വിനയവും ലാളിത്യവും എവിടെ? ഇന്നത്തെ ചില സംഘങ്ങളുടെ 'രോഗശാന്തി', 'സാക്ഷ്യം പറച്ചിൽ' 'അത്ഭുതങ്ങൾ' എന്നിവയ്ക്കായുള്ള വിളിയുടെ പ്രചരണം എവിടെ? ഏതെങ്കിലുമൊരു കാരിസ്മാരിററിക്ക് വലയത്തിന്റെ പ്രഭാവത്തിലായിട്ട്, ഉടൻതന്നെ 'പ്രസംഗഗാന' പരിപാടികൾ ആവിഷ്ക്കരിച്ച്, മററുള്ളവരെക്കൂടി ആ വഴിക്കു തിരിപ്പിക്കാൻ ശ്രമിക്കുന്ന ഇന്നത്തെ കപട അപ്പോസ്തോലന്മാർ എവിടെ?

2. നിസ്വാർത്ഥ മതികളായി പരസ്പരം ആദരിക്കാനും പ്രശംസിക്കാനും തുനിയുമ്പോൾ വ്യക്തിബന്ധങ്ങൾ അധികം ദൃഢമാകുന്നു. മറിയാമും ഏലിശുബായും നിർലോപം പരസ്പരം പുകഴ്ത്തുന്നു. അത് കാര്യസാദ്ധ്യത്തിനായുള്ള മേനി പറച്ചിലല്ല. എന്റെ കർത്താവിന്റെ അമ്മ എന്റെ അടുക്കൽ വന്നതിൽ ഞാൻ എത്ര ഭാഗ്യവതി എന്ന് ഏലിശുബാ പ്രസ്താവിക്കുന്നു. മാലാഖയിൽനിന്നം ലഭിച്ച അറിവനുസരിച്ച് താമസംവിനാ മറിയാം ഏലിശുബായെ വന്ദിക്കാൻ പുറപ്പെടുന്നു. മന്ത്രോച്ചാരണം പോലെ 'സ്തുതി' 'സ്തോത്രം' എന്നിങ്ങനെ ജൽപ്പിച്ചുകൊണ്ടിരിക്കാതെ ഇരുവരും അന്യോന്യം ആദരിക്കുകയും ദൈവനീതിയുടെ അഗാധതലങ്ങളെ സ്പർശിച്ചു സംസാരിക്കുകയും ചെയ്യുന്നു.

അത് അവർക്കും അനുവാചകർക്കും ആത്മീക വർദ്ധനവിനായി ഉതകുന്നു.

3. വി. മറിയാമിന്റെ ദീർഘദർശനപ്രകാരം ഏലിശുബാതന്നെ അവളെ പുകഴ്ത്തുന്നു. അതിനുകാരണവുമുണ്ട്. 'കർത്താവ് തന്നോട് അറിയിച്ചതിന് നിവർത്തിയുണ്ടാകും' എന്ന് അവൾ വിശ്വസിച്ചു. തന്റെ ഭർത്താവിന്റെ അവിശ്വാസത്തിന്റെ പശ്ചാത്തലത്തിൽ ഏലിശുബായുടെ ഈ വാക്കുകൾക്ക് പ്രാധാന്യമുണ്ട്.

4. 'മറിയാമിന്റെ പാട്ട്' 'സ്തോത്രം' പറച്ചിലല്ല. ദൈവം അവൾക്ക് എന്തു ചെയ്തിരിക്കുന്നു: തന്റെ താഴ്ന്ന സ്ഥിതിയെകടാക്ഷിക്കാൻ ഉന്നതനായ ദൈവം തുനിഞ്ഞല്ലോ, അവൻ ശക്തനും പരിശുദ്ധനുമാണ്, എന്നിങ്ങനെ വി. മറിയാം ദൈവത്തെ പുകഴ്ത്തിപ്പാടുന്നു.

5. മാത്രമല്ല, നീതിമാനായ ദൈവം അധർമ്മികളും അഹംഭാവികളുമായവരെ താഴ്ത്തുന്നവനും, വിനയമാനസരെ ഉന്നതിയിലേക്ക് പിടിച്ചുയർത്തുന്നവനുമാണെന്ന് പ്രഖ്യാപിക്കുന്നു. ദൈവം തലമുറ തലമുറയായി മനുഷ്യജാതിക്ക് ഏറെ വാഗ്ദാനങ്ങൾ നൽകിയിട്ടുണ്ട്. അവയെ നിറവേററുവാൻ അവൻ വിശ്വസ്തനാണ്. ആ നിറവേററൽ ആരംഭിച്ചു കഴിഞ്ഞു എന്നാണ് വി. മറിയാം ഘോഷിക്കുന്നത്.

6. ശമുവേൽ പ്രവാചകന്റെ മാതാവ് ഹന്നായുടെ പാട്ടിനെ ഓർമ്മിപ്പിക്കുന്ന വി. മറിയാമിന്റെ വാക്കുകൾ ഒരു ജനതയുടെ മനുഷ്യജാതിയുടെ വിമോചന സുവിശേഷ വാക്യങ്ങൾ തന്നെയാണ്. ദൈവത്തിന് ഒന്നും അസാദ്ധ്യമല്ല. അവൻ അധഃസ്ഥിതരുടെയും, കീഴടക്കപ്പെട്ടവരുടെയും ഉദ്ധാരണത്തിനായി, ബദ്ധപ്പെട്ടുവരുന്നു. അനീതിയുടെ അടിത്തറയിൽ അധർമ്മസാമ്രാജ്യം പടുത്തുയർത്തി വാണിരുന്നവരുടെ വാസത്തിനു അറുതിയാവുന്നു. യേശുവിന്റെ പർവത പ്രസംഗത്തിലെ 'സൗഭാഗ്യ' പ്രസ്താവനകളിൽ ഇതിന്റെ സമ്പൂർണ്ണ പ്രകാശനം കാണാം.

## യോഹന്നാൻ മാംദാനായുടെ ജനനം (ഡിസം. 10)

വി. ലൂക്കോസ് 1: 57–80, ന്യായ. 13: 1–25

വാഗ്ദത്തങ്ങൾ നിറവേറിത്തുടങ്ങുന്നു. സ്ക്കറിയ–ഏലിശുബാ ദമ്പതികൾക്ക് വാർദ്ധക്യത്തിൽ ഒരു മകൻ പിറന്നു. ഗബ്രിയേൽ മാലാഖയുടെ വചനപ്രകാരം അവന്റെ ജനനത്തിങ്കൽ എല്ലാവരും സന്തോഷിച്ചു. ദൈവത്തിന്റെ മഹാകാരുണ്യത്തെ അനുസ്മരിച്ചാണവർ ആഹ്ളാദിച്ചത്. കുട്ടിക്കു പേരിട്ടതോടെ സഖര്യാവിന്റെ 'തടവുകാലം' കഴിഞ്ഞു. നാവിന്റെ ബന്ധനം നീങ്ങി. സംസാരിച്ചു തുടങ്ങി. 'യോഹന്നാൻ' എന്നുച്ചരിച്ചിട്ട് 'യിസ്രായേലിന്റെ ദൈവമായ കർത്താവ് വാഴ്ത്തപ്പെട്ടവൻ' എന്നാണ് സഖര്യാവ് പ്രഖ്യാപിക്കുന്നത്. മുമ്പ് അസ്ഥാനത്ത് സംശയവിചാരങ്ങൾ ഇളക്കി, ദൈവത്തിന്റെ വാഗ്ദാനം നടപ്പിലാകുമെന്നതിന് അടയാളം ചോദിച്ച സഖറിയായ്ക്ക് എന്തുമാററം വന്നിരിക്കുന്നു. ഒമ്പതുമാസത്തെ മൗനവും മനനവും അദ്ദേഹത്തെ പുതിയൊരു മനുഷ്യനാക്കിയിരിക്കുന്നു. ദൈവം നമുക്ക് നാവും സംസാരശക്തിയും നൽകിയിരിക്കുന്നത് എന്തിനുവേണ്ടി?

## പാഠങ്ങൾ

1. 'ദൈവം കാരുണ്യം കാട്ടിയിരിക്കുന്നു' എന്നാണ് 'യോഹന്നാൻ' എന്നതിന് അർത്ഥം. ദൈവകാരുണ്യത്തെ വിളിച്ചറിയിച്ചുകൊണ്ട് അതിനു സാക്ഷിയായാണ് യോഹന്നാന്റെ വരവ്. ഇക്കാര്യങ്ങളിലെല്ലാം വ്യാപരിക്കുന്നത് ദൈവത്തിന്റെ കരുണയാണെന്ന് തിരിച്ചറിയുന്നതാണ് ജ്ഞാനം. നമ്മുടെ ഒന്നുമില്ലായ്മയെയും കുററങ്ങളേയും വേണ്ടവണ്ണം മനസിലാക്കി അനുതാപത്തിലേക്ക് മനസ് അലിഞ്ഞുചേരുമ്പോഴാണ് 'ദൈവം എത്ര കരുണാമയനാണ്' എന്ന് ബോദ്ധ്യമാകുന്നത്. അനുതാപ ചിന്തകൾക്ക് മനസിൽ ഇടം നൽകാതെ 'സ്തോത്രം, സ്തോത്രം' എന്ന് ജൽപ്പിച്ചുകൊണ്ടിരിക്കുന്നവർ ഈ തിരിച്ചറിവിലേക്കു വരുന്നുണ്ടോ എന്ന് ശോധന ചെയ്യേണ്ടതാണ്.

2. ദൈവവചനത്തെ നിശബ്ദമായി അനുസരിക്കുന്നതിന് സഖറിയാ പഠിച്ചു കഴിഞ്ഞിരിക്കുന്നു. ഈ തയ്യാറെടുപ്പ് നേരത്തെതന്നെ ഉണ്ടായിരുന്നെങ്കിൽ എത്ര നന്നായേനേ. വി. മറിയാ കാണുന്നു ശ്രേഷ്ഠത അതുതന്നെയാണല്ലോ.

3. സഖറിയാവിന്റെ ദീർഘദർശന വാക്കുകൾക്കു കളമൊരുക്കുന്നത് യോഹന്നാന്റെ ജനനവും, പരിശുദ്ധാത്മനിറവുമാണ്. ദീർഘദർശനം മശിഹ എന്ന രക്ഷിതാവിനെക്കുറിച്ചുതന്നെ നിശബ്ദതയും ധ്യാനവും ഈ വാക്കുകൾക്കായി സഖര്യാവിനെ ഒരുക്കുകയായിരുന്നുവെന്നു തോന്നുന്നു. ദൈവം രക്ഷയ്ക്കായി വന്നെത്തിയിരിക്കുന്നു. ശക്തനായ ഒരു രക്ഷിതാവ് നമുക്കായി നൽകപ്പെട്ടിരിക്കുന്നു. ഇതാണ് സഖറിയായുടെ പ്രവചനത്തിന്റെ കാതൽ.

ഈ രക്ഷകൻ ശത്രുക്കളിൽനിന്നും നമ്മെ രക്ഷപ്പെടുത്തും എന്ന പ്രത്യാശ സഖറിയായുടെ വാക്കുകളിൽ നിറഞ്ഞുനിൽക്കുന്നു. ലോകം, അധർമ്മം, പാപം, സാത്താൻ, സ്വാർത്ഥത, ചൂഷണം, സഹോദരനിന്ദ, അനീതി ഇവയെല്ലാം പ്രബലരായ ശത്രുക്കൾ തന്നെയാണല്ലോ.

4. ദൈവത്തിന്റെ മുമ്പാകെ നിർഭയരായി വിശുദ്ധിയിലും നീതിയിലും പുലർന്ന്, ആത്മാവിലും സത്യത്തിലും ആരാധിക്കുന്ന ജനതതിയെയാണ് സഖറിയായുടെ ദീർഘദർശനം വിഭാവനം ചെയ്യുന്നത്. അധർമ്മത്തിലേയ്ക്കുള്ള പാച്ചിലും, പാപത്തിന്റെ കലർപ്പും, കുററവും കുററബോധവുമാണ് 'ഭയത്തിന്റെ വിത്തു' പാകുന്ന ശക്തികൾ. ഈ കാർമ്മേഘങ്ങൾ നീങ്ങി

# സഭയുടെ വിശുദ്ധ രഹസ്യങ്ങൾ (iii)

ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ

## സ്തോത്രാർപ്പണം-യാഗാർപ്പണം

ഓർമ്മയും അനുഷ്ഠാനവും കൊണ്ടുദ്ദേശിക്കുന്നത് ക്രിസ്തുവിന്റെ രക്ഷാകരപ്രവർത്തനത്തിന്റെ പുനരാവിഷ്ക്കരണവും (re-presentation or re-enaitment) അതിലുള്ള പങ്കാളിത്ത (Partcipation) വുമാണെങ്കിൽ, ക്രിസ്തുവിന്റെ സാന്നിദ്ധ്യവും (Presence) ക്രിസ്തുവിനോടുള്ള സംബന്ധവു (Communion) മാണെങ്കിൽ സ്തോത്രാർപ്പണം (eucharistic offering) യാഗാർപ്പണം ((sacrificial offering) തന്നെയാണ്. വി. കുർബ്ബാന സ്ഥാപിച്ചുകൊണ്ടുള്ള കർത്താവിന്റെ വചനങ്ങളിൽ യാഗസംബന്ധമായ പരാമർശങ്ങളും സൂചനകളും അടങ്ങിയിട്ടുണ്ട്. 'ഇത് അനേകർക്കുവേണ്ടി പാപമോചനത്തിനായി ചൊരിയുന്ന പുതിയ നിയമത്തിനുള്ള എന്റെ രക്തം' (മത്താ. 26.28); ഇത് കർത്താവിന്റെ പുതിയ നിയമ സ്ഥാപന വചനം കൂടിയാണ്. ഇതിനു സമാന്തരമായി പഴയ നിയമത്തിൽ കാണുന്ന ഭാഗം ശ്രദ്ധിക്കുക. മോശ യാഗരക്തം എടുത്ത് ജനത്തിന്മേൽ തളിച്ചുകൊണ്ട്, 'ഈ സകല വചനങ്ങളും ആധാരമാക്കി യഹോവ നിങ്ങളോടു ചെയ്തിരിക്കുന്ന നിയമത്തിന്റെ രക്തം ഇതാ എന്നു പറഞ്ഞു. (പുറ. 24:8) വി. കുർബാന കർത്താവു സ്ഥാപിക്കുന്നത് തന്റെ ക്രൂശിലെ യാഗത്തിന്റെ പശ്ചാത്തലത്തിൽ ആണ്.

കുർബോനോ എന്ന സുറിയാനി പദവും അനാഫോറാ എന്ന ഗ്രീക്കുപദവും ഒരേ അർത്ഥം വരുന്ന യാഗപദങ്ങൾ ആണ്. കുർബോനോ-കാഴ്ചയർപ്പണം, യാഗാർപ്പണം തന്നെയാണ്. വി. കുർബാനയുടെ രണ്ടാം ഭാഗമായ ബലിയർപ്പണ ശുശ്രൂഷയ്ക്ക് അനാഫോറാ എന്നാണ് തക്സായിൽ കൊടുത്തിരിക്കുന്ന നാമം. **Take (carry) up (to offer)** എന്നാണ് വാക്കർത്ഥം. പഴയ നിയമ ഗ്രീക്ക് വേദപുസ്തകത്തിൽ (സെപ്റ്റുജിന്റ്) യാഗ സന്ദർഭങ്ങളിൽ ഉപയോഗിച്ചിരിക്കുന്ന വാക്കാണിത് (ലേവ്യ 17;5; എബ്രാ 5:49; Is 57:6; 2 മക്കാ.1:18) ഇതേ പദംതന്നെ ഉപയോഗിച്ചിരിക്കുന്നതിൽനിന്ന് വി. കുർബാന ബലിയർപ്പണം തന്നെയെന്നു വരുന്നു.

എന്നാൽ നാം അർപ്പിക്കുന്ന ബലി പുതിയ ബലിയല്ല. ഒരിക്കലായി ക്രൂശിന്മേൽ അർപ്പിക്കപ്പെട്ട ബലിയോട് അനുരൂപമുള്ള ബലിയായി നാം നമ്മെതന്നെ സമർപ്പിക്കുകയും ആ പരമബലിയിൽ നാം നിരന്തരം പങ്കുചേരുകയുമാണ്. വി. കുർബാനയുടെ ഒരുക്ക ശുശ്രൂഷയിലെ ഒരു പ്രാർത്ഥന ഇവിടെ ഉദ്ധരിക്കട്ടെ. 'ലോകം മുഴുവന്റേയും പാപപരിഹാരത്തിനും രക്ഷയ്ക്കും വേണ്ടി തന്റെ പിതാവിന് സ്വീകാര്യബലിയായി സമർപ്പിച്ച വെടിപ്പുള്ള നിർമ്മല കുഞ്ഞാടായ മശിഹാ തമ്പുരാനേ! നിനക്കു പ്രീതികരവും നിന്റെ ബലിയർപ്പണത്തിന് അനുരൂപവുമായ ജീവനുള്ള ബലിയായി ഞങ്ങളെത്തന്നെ നിനക്കു സമർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കേണമേ.' നമ്മുടെ ജീവന് ആധാരമായ അപ്പ വീഞ്ഞുകൾ കർതൃസന്നിധിയിൽ സമർപ്പിക്കുന്നതുവഴി നാം നമ്മെത്തന്നെ സമർപ്പിക്കുന്നു.

നാം ദൈവസന്നിധിയിൽ അർപ്പിക്കുന്ന എല്ലാ ആരാധനയും എല്ലാ കൗദാശികാനുഷ്ഠാനങ്ങളും വി. കുർബാനയെന്ന ശ്രേഷ്ഠബലിയോടു ചേർന്നു വരുന്നവയും അത് അടിസ്ഥാനമാക്കിയുമുള്ള യാഗാർപ്പണങ്ങൾ ആണ്. നാം ദൈവസന്നിധിയിൽ നിവേദിക്കുന്ന വാക്കും, നമസ്ക്കാ

---

വിശുദ്ധിയിലും നീതിയിലും എന്നാളും ദൈവസന്നിധിയിൽ ആരാധിക്കുന്ന സമൂഹമാണ് സഭ. സഭയായി, ആരാധിക്കുന്നതിന് ദേവാലയത്തിൽ വരുമ്പോൾ ഈ മഹനീയ ചിന്ത നമ്മിൽ ഉണരേണ്ടതല്ലേ?

5. മകനെക്കുറിച്ചുള്ള സഖറിയായുടെ പ്രവചനവാക്കുകൾ മലാഖി പ്രവചനത്തോട് അനുരൂപമാകുന്നു. കർത്താവിനുവേണ്ടി ജനഹൃദയത്തിൽ, പാതകൾ ഒരുക്കുന്ന ദർശകൻ, ജനങ്ങളെ അവരുടെ പാപത്തിൽനിന്നും വിമുക്തരാക്കി സ്വാതന്ത്ര്യം നൽകാൻ കരുണാമയനായ ദൈവം തിരുമനസായിരിക്കുന്നു എന്നതാണ് യോഗത്തിന്റെ പ്രധാന സന്ദേശം. മരണനിഴലെന്ന കൂരിരുട്ടിൽ നിന്നും നമ്മെ കൈ പിടിച്ചുയർത്തുവാനാണ് ആ രക്ഷകൻ. സമാധാനമാർഗത്തിൽ, കാലിടറമാറാതെ നയിക്കുന്ന ആ നീതി സൂര്യൻ രക്ഷകനായി സ്വർഗത്തിൽ നിന്നുദിച്ചു വന്നിരിക്കുന്നു.

6. സ്ക്കറിയായുടെ നിർബന്ധ മൗനവ്രതംപോലെ, യോഹന്നാനും തന്റെ 'പരസ്യശുശ്രൂഷ' ആരംഭിക്കുന്നതുവരെ മരുഭൂമിയിൽ ഏകാന്ത വാസത്തിലായിരുന്നു. തന്റെ ശുശ്രൂഷ ആരംഭിക്കുന്നതിനുള്ള ഒരുക്കമായി ഏകാന്ത പ്രാർത്ഥനയ്ക്കും, ധ്യാനത്തിനും ജാഗരണത്തിനുമായി അദ്ദേഹം യാത്രയായി. ഏതെങ്കിലും രൂപത്തിലുള്ള ദൈവശുശ്രൂഷയ്ക്ക് ഒരുങ്ങുന്നവർക്ക് യോഗത്തിന്റെ വേറിട്ടുള്ള ഈ വാസം ദൃഷ്ടാന്തമാവേണ്ടതല്ലേ? ലോകത്തിന്റെ ബഹളങ്ങളിൽനിന്നും അദ്ദേഹം തന്നെത്തന്നെ വേർതിരിച്ചു. ശരീരത്തിലും ആത്മാവിലും ദൈവകൃപയിലും വളരുകയായിരുന്നു. 'ഈ പൈതൽ എന്തായിത്തീരും' എന്ന് ഓരോ പൈതലിനെയും പ്പററി മനനം ചെയ്യേണ്ടതാണ്.

**

രവും വസ്തുവും എല്ലാം നന്ദിയർപ്പണമാണ്, യാഗാർപ്പണമാണ്. തിരുസന്നിധിയിൽ തെളിയിക്കുന്ന നിലവിളക്കും മെഴുകുതിരിയും, അർപ്പിക്കുന്ന ധൂപവും, തൈലവും ജലവുമെല്ലാം യാഗം തന്നെയാണ്. അവ വഴി ക്രൂശിലെ യാഗത്തിൽ അനവരതം പങ്കുചേരുകയാണ്. എല്ലാ ആരാധനയും അനുഷ്ഠാനങ്ങളും കൗദാശികങ്ങളാണ്. അവ ശ്രേഷ്ഠബലിയായ വി. കുർബാനയിൽ അധിഷ്ഠിതവുമായിരിക്കുന്നു. നമ്മുടെ ഓരോ യാഗാർപ്പണവും കർത്താവിന്റെ തിരുബലിയോടുള്ള അനുരൂപീകരണവും (conformation) അതിലുള്ള സംബന്ധവുമാണ് (communion).

## സ്തോത്രാർപ്പണ വീക്ഷണം

വി. കുർബാനമാത്രമല്ല, എല്ലാ കൂദാശകളും സ്തോത്രാർപ്പണം (യാഗാർപ്പണം) ആണെന്ന് മുകളിൽ സൂചിപ്പിക്കുകയുണ്ടായി. മനുഷ്യജീവിതം നിലനിർത്തുന്നതിന് ആധാരമായ ഭക്ഷണപാനിയങ്ങൾ, അപ്പവീഞ്ഞുകൾ, സമർപ്പിക്കുന്നതിലൂടെ നാം നമ്മെത്തന്നെ ദൈവത്തിന് സമർപ്പിക്കുന്നുവെന്നും പറഞ്ഞുകഴിഞ്ഞു. എന്നാൽ നമ്മുടെ വ്യക്തിജീവിതത്തെ മാത്രമല്ല സമസ്ത പ്രപഞ്ചത്തേയും വി. കൂദാശകളിലൂടെ ദൈവത്തിന് സമർപ്പിക്കുകയാണ്. ദൈവം സൃഷ്ടിച്ച് നല്ലതെന്ന് കണ്ട് നമുക്ക് നൽകിയ ഈ പ്രപഞ്ചത്തെ നന്ദിപൂർവം ദൈവസന്നിധിയിൽ തിരിച്ചു സമർപ്പിക്കുന്നു. പ്രപഞ്ചത്തോടുള്ള മനുഷ്യന്റെ ഉപഭോഗ സമീപനമാണ് അവന്റെ വീഴ്ചയ്ക്ക് ഹേതു (ഉൽപ്പ. 3:6). മനുഷ്യന്റെ വീഴ്ച പ്രകൃതിയേയും ബാധിച്ചു. പ്രകൃതി വികൃതിയായി മാറി. ആദിസൃഷ്ടികർമ്മത്തിൽ പരിശുദ്ധാത്മാവ് പൊരുന്നി ആവസിച്ച് പാഴും ശൂന്യവുമായിരുന്നിടത്ത് രൂപവും ക്രമവും ഉള്ള പ്രകൃതി ഉളവായി. മനുഷ്യനു പ്രകൃതിക്കും വന്ന വൈകല്യം തീർക്കാൻ രൂപാന്തരം നൽകുന്ന പരിശുദ്ധാത്മാവ് വീണ്ടും ആവസിക്കണം. ഈ പുന:സൃഷ്ടികർമ്മം ക്രിസ്തുവിൽ പരിശു


# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVESIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാ രംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാതിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986—ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിൽസിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായും ചെയ്തു. ചികിൽസിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സയ്ക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് 'Give Sight' പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂ. അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്രരോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ് നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും മേൽവിലാസവും......................................Pin Code............

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300/1500 രൂപ നിരക്കിൽ..........................................
ശസ്ത്രക്രിയയ്ക്കുള്ള.................................രൂപ M. O./D. D / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ....................അന്ധന്/അന്ധന്മാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ഒപ്പും തീയതിയും

ചെക്ക്/ഡി.ഡി./'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽവേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80G പ്രകാരം ആദായ നികുതി ഇളവുലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:—

Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad-673 591, Kerala.

ദ്ധാത്മാവു മുഖാന്തിരം പിതാവാം ദൈവം പൂർത്തീകരിച്ചുകൊണ്ടിരിക്കുന്നു. ഇതിന് നാം നമ്മെത്തന്നെയും ഈ പ്രപഞ്ചത്തേയും ദൈവസന്നിധിയിൽ സമർപ്പിക്കുകയാണ്. ഈ നന്ദിയർപ്പണവീക്ഷണ (eucharistic perspective) മാണ് എല്ലാ കൂദാശാനുഷ്ഠാനങ്ങളേ സംബന്ധിച്ചും പൗരസ്ത്യസഭകളുടെ അടിസ്ഥാന ധാരണ.

## വിശ്വവീക്ഷണം

മുൻചൊന്ന സംഗതികളിൽനിന്നും വി. കൂദാശകളെ സംബന്ധിച്ച് ഒരുവിശ്വവീക്ഷണം ഉരുത്തിരിഞ്ഞുവരുന്നതായികാണാം. 'മണ്ണിൽ വിളവുകൾ പട്ടക്കാരൻ കാഴ്ചയണയ്ക്കുമ്പോൾ മനുഷ്യജീവനെ മാത്രമല്ല ഈ പ്രപഞ്ചത്തെ ആകമാനമാണ് രൂപാന്തരത്തിനായി സമർപ്പിക്കുന്നത്. ദീപം, ധൂപം, ജലം, തൈലം ഭോജ്യം എന്നീ വളരെ ലളിതമായ പ്രപഞ്ചവസ്തുക്കൾ ദൈവസന്നിധിയിൽ സമർപ്പിച്ച് അതിശ്രേഷ്ഠമായ ദൈവീകജീവനിൽ നാമും പ്രപഞ്ചവും പങ്കാളികളാവുകയാണ്. വീണ്ടെടുപ്പും തേജസ്കരണവും മനുഷ്യനുമാത്രമല്ല അവനിലൂടെ ഈ പ്രപഞ്ചത്തിനും ഉണ്ടെന്ന അതിശ്രേഷ്ഠമായ ഒരു ദർശനം വി. പൗലോസ് നൽകുന്നുണ്ടല്ലൊ (റോമ. 8:19–23); 'സൃഷ്ടി ദ്രവത്വത്തിന്റെ (ദ്രവത്വത്തോടു ചേർന്നുവരുന്ന) ദാസ്യത്തിൽനിന്ന് വിമോചിതമായി ദൈവമക്കളുടെ തേജസിന്റെ (തേജസോടു ചേർന്ന ലഭിക്കുന്ന) സ്വാതന്ത്ര്യത്തിലേക്ക് നയിക്കപ്പെടും.' സഭയുടെ വി. കൂദാശകൾ മാനവികതലത്തെ മാത്രമല്ല ഉൾക്കൊള്ളുന്നത്, സമസ്ത പ്രപഞ്ചത്തേയുമാണ്. ഇവിടെ വ്യക്തിയുടെ രക്ഷയുടെ പ്രാധാന്യം നഷ്ടപ്പെടാതെ കൂദാശകൾക്ക് ഒരു വിശ്വമാനം കൈവരുന്നു.

## ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ പ്രസക്തി

വി. കുദാശകളെ സംബന്ധിച്ച പൗരസ്ത്യ സമീപനം കർത്താവിന്റെ മനുഷ്യാവതാരത്തെ അടിസ്ഥാനമാക്കിയാണ് രൂപപ്പെടുത്തിയിട്ടുള്ളത്. 'വചനം ജഡമായിത്തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു. ഞങ്ങൾ അവന്റെ തേജസ് പിതാവിൽ നിന്ന് ഏകജാതനായവന്റെ തേജസായി കണ്ടു.' ഇവിടെ ദൈവവും മനുഷ്യനും പ്രകൃത്യാതീതവും പ്രകൃതിയും ആദ്ധ്യാത്മീകവും ഭൗതികവും തമ്മിലുള്ള അകലം അവസാനിച്ച് വേർപാടിന്റെ നടുച്ചുവർ പൊളിഞ്ഞ് ക്രിസ്തുവിൽ പരസ്പരസംബന്ധത്തിൽ സമാശ്ലേഷിച്ചു നിൽക്കുന്നതുകാണാം. മനുഷ്യാവതാരം ഈ ശരീരത്തിലായിരുന്നു. ശരീരമാകട്ടെ ഈ പ്രപഞ്ചത്തെയും ഉൾക്കൊള്ളുന്നു. കർത്താവു രക്ഷിച്ചതും രൂപാന്തരപ്പെടുത്തിയതും ശരീരത്തേയും കൂടിയാണ്. പുനരുത്ഥാനത്തിൽ കാണുന്ന ശരീരത്തേയും കൂടിയാണ്. പുനരുത്ഥാനത്തിൽ കാണുന്ന ശരീരത്തിന്റെ തേജസിലുള്ള രൂപാന്തരം പ്രപഞ്ചത്തിന്റെ തന്നെ രൂപാന്തരത്തിന്റെ നാന്ദിയും ആദ്യഫലവുമാണ്, മനുഷ്യാവതാരവും പുനരുത്ഥാനവും യാഥാർത്ഥ്യമെങ്കിൽ വി. കൂദാശകളിലൂടെ കർതൃസന്നിധിയിൽ സമർപ്പിക്കുന്ന കാഴ്ചകൾക്കും രൂപാന്തരം സംഭവിക്കുന്നു.

## കൂദാശകളുടെ നിർവചനവും എണ്ണവും

വി. കൂദാശകൾ എന്നാൽ എന്ത്? വി. കൂദാശകൾ എത്ര? ഏവ? ഈ ചോദ്യങ്ങൾക്ക് ഉത്തരമായി കൂദാശകൾക്ക് നിർവചനവും എണ്ണവും നൽകുന്ന രീതി പാശ്ചാത്യ സഭാവിശ്വാസ പഠനത്തിൽ രൂപപ്പെട്ടുണ്ടായതാണ്. 'അദൃശ്യ കൃപകളുടെ ദൃശ്യോപാധികൾ ആകുന്നു കൂദാശകൾ എന്ന വി. അഗസ്തീനോസിന്റെ നിർവചനം ആണ് ഇന്നും പാശ്ചാത്യ സഭകളിൽ നിലവിലിരിക്കുന്നത്. പല പൗരസ്ത്യസഭകളും ഒരു ഘട്ടത്തിൽ ഈ നിർവചനം സ്വീകരിച്ചിരുന്നതായി കാണാം. മലങ്കര ഓർത്തഡോക്സ് സഭയിൽ അടുത്ത കാലംവരെ സണ്ടേസ്കൂൾ പാഠാവലിയായി സ്വീകരിച്ചിരുന്ന 'മതോപദേശ സാരങ്ങൾ' എന്ന ഗ്രന്ഥത്തിൽ ഈ നിർവചനം കാണുന്നത് ഈ പശ്ചാത്തലത്തിൽവേണം മനസിലാക്കാൻ. എന്നാൽ ഇന്ന് പൗരസ്ത്യസഭകൾ എല്ലാം തന്നെ ഇത് തിരുത്തിയിട്ടുണ്ട്.

വി. രഹസ്യങ്ങളെ സംബന്ധിച്ചുള്ള സഭയുടെ വിശ്വാസം , നിർവചനങ്ങളിൽ ഒതുക്കാൻ കഴിയുകയില്ല. അദൃശ്യകൃപകളുടെ (invisible grace) ദൃശ്യോപാധികൾ(visible means)എന്നോ


MATRIMONIAL

Orthodox parents from Central Travancore, at present settled in Gujarat invite marriage proposals for their son aged 29, 165 cms. B. E. Mech, Engineer working in Saudi Arabia coming home in January 1996.

Girl must be God fearing, beautiful M. A/M. Sc., with B. Ed , B. Sc. Nurse, B. Pham, Doctor, Engineer, MBA Reply immediately with bio-data and returnable photograph.

Soham Advertiser, QR. No. LIG-726
Anandnagar, Bhavnagar - 364005
(Gujarat)

ദൃശ്യസൂചകങ്ങൾ (visible signs) എന്നോ നിർവചിച്ച് കൂദാശകളുടെ അർത്ഥം സങ്കുചിതപ്പെടുത്താൻ പാടുള്ളതല്ല. മനുഷ്യന്റെ ആത്മരക്ഷയ്ക്കായി പ്രകൃതിയിൽനിന്നുള്ള വസ്തുക്കളെ ഉപാധികളാക്കിയെടുക്കുകയല്ല, ദൈവസാന്നിധ്യം കൊണ്ടുനിറഞ്ഞ ഒരു പുതിയ ആകാശവും ഒരു പുതിയ ഭൂമിയും രൂപപ്പെടുത്തിയെടുക്കുവാൻ നമ്മെയും പ്രപഞ്ചത്തേയും ദൈവസന്നിധിയിൽ സമർപ്പിക്കുകയാണ്. പ്രപഞ്ചം ഇവിടെ ഉപാധിയോ സൂചകമോ ആവുകയല്ല ദൈവതേജസിലേക്ക് രൂപാന്തരപ്പെടുകയും ദൈവസാന്നിധ്യംകൊണ്ട് നിറയുകയുമാണ്. വി. രഹസ്യങ്ങളിലൂടെ മനുഷ്യനും പ്രപഞ്ചവും ചേർന്ന് രൂപാന്തരപ്പെട്ട് വളരുകയും ക്രിസ്തുവിൽ ദൈവം പൂർത്തീകരിച്ച വീണ്ടെടുപ്പിൽ പങ്കുചേരുകയും ചെയ്യുന്നു എന്ന സമഗ്രദർശനം കൂദാശകളെ സംബന്ധിച്ച പൗരസ്ത്യസങ്കൽപ്പത്തിൽ സുപ്രധാനമാണ്.

കൂദാശകളുടെ എണ്ണത്തെ സംബന്ധിച്ചും ഒരു വാക്കു സൂചിപ്പിക്കട്ടെ. പൗരസ്ത്യസഭകൾ വി. സ്നാനം, വി. മൂറോനഭിഷേകം, വി. കുർബാന എന്നിവയാണ് വി. രഹസ്യങ്ങൾ എന്നു പ്രധാനമായും വിളിക്കുന്നത്. സഭയ്ക്ക് ഏഴു കൂദാശകൾ ഉണ്ട് എന്നു പറയുമ്പോഴും മററുപല കൂദാശകളുടെയും ശുശ്രൂഷാക്രമം നിലവിലുണ്ട്. സഭയിലെ എല്ലാ അനുഷ്ഠാനങ്ങളും കൗദാശികമാണ്. അതുകൊണ്ട് കൂദാശകളെ എണ്ണി പരിമിതിപ്പെടുത്താനാവില്ല.

## ഉപസംഹാരം

വി. കൂദാശകളെ സംബന്ധിച്ച പാശ്ചാത്യസഭകളുടെ സമീപനത്തിൽ. റോമൻ കത്തോലിക്കാസഭയുടേതായാലും പ്രോട്ടസ്റ്റൻറ് സഭകളുടേതായാലും, അടിസ്ഥാനപരമായി കാണുന്ന പ്രശ്നം ആദ്ധ്യാത്മികം— ഭൗതീകം, ആത്മാവ് പദാർത്ഥം(ശരീരം) വിശുദ്ധം— ലൗകീകം, പ്രകൃത്യാതീതം—പ്രകൃതി എന്നിവകൾ തമ്മിലുള്ള പൊരുത്തമില്ലായ്മയാണ്. പാശ്ചാത്യ ക്രൈസ്തവ ചിന്തയുടെ പശ്ചാത്തലത്തിൽ കാണുന്ന ഗ്രീക്കുദർശനം ഗ്രേക്കോ—റോമൻ സംസ്കാരം എന്നിവയിൽ വേരൂന്നിയിട്ടുള്ള ആത്മാവും പദാർത്ഥവും തമ്മിലുള്ള ദ്വന്ദാത്മകത (dualism) ഒരളവുവരെ പാശ്ചാത്യ ക്രൈസ്തവചിന്തയെ സ്വാധീനിച്ചിട്ടുണ്ട്. ഇന്ന് നമുക്കാവശ്യമായിരിക്കുന്നത് പൗരസ്ത്യ ഭാരതീയ പൈതൃകത്തിൽ ഉറച്ചുനിൽക്കാൻ കഴിയുംവിധം ക്രിസ്തീയ ആരാധനയുടേയും കൂദാശകളുടേയും അടിസ്ഥാനപ്രമാണങ്ങൾ കണ്ടെത്തുകയെന്നതാണ്. ഇതിലേക്ക് ഓർത്തഡോക്സ് സഭയുടെ കൂദാശകളും ആരാധനയും ഒരു മാതൃകയായി അംഗീകരിക്കാവുന്നതാണ്, സിറിയ, എത്യോപ്യ, അർമീനിയ, ഈജിപ്ത്, റഷ്യ, റുമേനിയ, ഗ്രീസ് തുടങ്ങിയ ദേശങ്ങളിൽ ഒരളവുവരെ സ്വതന്ത്രമായി വളർന്നു നിലനിന്ന ഓർത്തഡോക്സ് സഭകളുടെ ആരാധനകളിൽ വേദാധിഷ്ഠിതവും, പൗരസ്ത്യവും എന്നു വിശേഷിപ്പിക്കാവുന്ന ഒരു പൊതുഘടകം നഷ്ടപ്പെടാതെ ഇന്നും നിലനിൽക്കുന്നുണ്ട്. ഈ പൊതുചിന്താധാര ഇഴതിരിച്ചെടുക്കാനുള്ള ഒരു എളിയ ശ്രമമാണ് ഇവിടെ ചെയ്തിട്ടുള്ളത്.

—o—


**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**






K V. Mathew & Family, Kattoor.



J. K. Varghese, Pushpak.



എബ്രഹാം ഉമ്മൻ, മേല്പാടം.

# നമുക്കാവശ്യമായ വിശ്വനാഗരികത

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

(കോഴിക്കോട് കേളു ഏട്ടൻ പഠനകേന്ദ്രത്തിൽ 1995 ഓഗസ്റ്റ് 11–13 തീയതികളിൽ നടന്ന 'മതനിരപേക്ഷ കേരളത്തിലേയ്ക്ക്' എന്ന ദേശീയ സെമിനാറിലെ പ്രഭാഷണം)

'മതനിരപേക്ഷ കേരളത്തിലേക്ക്' എന്ന വിഷയം എനിയ്ക്കത്ര സുഖമായിട്ട് തോന്നിയില്ല. 'കേരളത്തിൽ ഒരു മതനിരപേക്ഷ രാഷ്ട്രീയ വ്യവസ്ഥിതിയിലേക്ക്' എന്ന് പറഞ്ഞിരുന്നെങ്കിൽ കുറേക്കൂടെ സ്വീകാര്യമായിരുന്നു. കേരള സമൂഹത്തിന്റെ ജീവിതവും സംസ്കാരവും പൂർണ്ണമായി മതനിരപേക്ഷമാകുമെന്നോ ആകണമെന്നോ എനിക്കഭിപ്രായമില്ല. 'മതം കേരളീയ സമൂഹത്തിന്റെ സൃഷ്ടിയിലും വികാസത്തിലും വലിയ പങ്ക് വഹിച്ചു' എന്ന് സെമിനാർ ക്ഷണക്കത്തിൽ തന്നെ പറയുന്നുണ്ടല്ലോ. ഭാവിയിൽ കേരള സമൂഹത്തിന്റെ വികാസത്തിൽ മതം ഒരു പങ്കും വഹിക്കരുതെന്ന് എനിക്ക് ചിന്തിക്കാൻ പ്രയാസമുണ്ട്.

ഒരു 'സെക്കുലർ സ്റ്റേറ്റിനു'വേണ്ടി ഒരു പരിധിവരെ മറ്റുള്ളവരൊത്ത് പരിശ്രമിക്കാൻ ഞാൻ തയ്യാറാണ്. പക്ഷേ, ഒരു 'സക്കുലർ സൊസൈറ്റി' അല്ലെങ്കിൽ ഒരു 'സക്കുലർ സംസ്കാരം' എന്ന ലക്ഷ്യം എന്നെ സംബന്ധിച്ചിടത്തോളം സ്വീകാര്യമല്ല. തികച്ചും മതനിരപേക്ഷമായ ഒരു കേരളം എന്റെ ലക്ഷ്യങ്ങളിലൊന്നല്ല. കാരണങ്ങൾ പിന്നാലെ വിശദീകരിച്ചുകൊള്ളാം.

## 1. സമൂഹവും രാഷ്ട്രീയ വ്യവസ്ഥിതിയും

### (Society and polity)

ഒരു സമൂഹത്തിന് അതിന്റേതായ സംസ്കാരവും പാരമ്പര്യവും ഉണ്ട്. മതം ഇല്ല എന്ന് പറയുന്നവർക്കും മതാനുയായികൾക്കും സഹകരിച്ച് പ്രവർത്തിക്കുവാനും ഒരുമിച്ച് ജീവിക്കുവാനും സാധ്യതയുള്ളതായിരിക്കണം സമൂഹം. സമൂഹത്തിൽനിന്ന് മതത്തെയോ മതവിരോധത്തെയോ പൂർണ്ണമായി നിഷ്കാസനം ചെയ്യുവാൻ സാധ്യമല്ല. വൈവിധ്യം സമൂഹത്തിന്റെ സമ്പത്താണ്. ഐകരൂപ്യം സംസ്കാരത്തിനും സമൂഹത്തിനും ചേരാത്തതും ജീവിതത്തിന്റെ ക്രിയാത്മകത നശിപ്പിക്കുന്നതുമാണ്.

സമൂഹത്തിൽനിന്ന് മതത്തെ ബഹിഷ്കരിക്കാനുള്ള ശ്രമം സോവിയറ്റ് യൂണിയനിലും ചൈനയിലും നടന്നെങ്കിലും വിജയിച്ചില്ല. മതം സംസ്കാരത്തിന്റെ ഒരു അവിഭാജ്യ ഘടകമായിരുന്നു. നമ്മുടെ ഭാരതത്തിൽ കലയും നാട്യശാസ്ത്രവും ശില്പകലയും സംഗീതവും എല്ലാം മതത്തിൽ നിന്നാണല്ലോ ഉരുത്തിരിഞ്ഞിട്ടുള്ളത്.

അതുകൊണ്ട് സമൂഹത്തെയും രാഷ്ട്രീയ വ്യവസ്ഥിതിയെയും കൂട്ടിക്കുഴയ്ക്കുന്നത് തികച്ചും അനുശാസ്യമായിരിക്കും. രാഷ്ട്രീയ വ്യവസ്ഥിതിയിൽ മതനിരപേക്ഷതയുണ്ടാകണം. പക്ഷേ, സാമൂഹ്യ ജീവിതത്തിലും സംസ്കാരസൃഷ്ടിയിലും മതത്തിന് പങ്ക് ഒന്നുമരുതെന്ന് ശഠിക്കുന്നത് മൗഢ്യമായിരിക്കും.

## 2. മതവും രാഷ്ട്രീയ വ്യവസ്ഥിതിയും

ചരിത്രത്തിൽ നമുക്കറിയാവുന്നിടത്തോളം രാഷ്ട്രീയ വ്യവസ്ഥിതികളൊന്നും ഈ പത്തൊൻപതാം നൂറ്റാണ്ടുവരെ മതനിരപേക്ഷങ്ങളായിരുന്നില്ല. ആദ്യത്തെ ഭാരതീയ ചക്രവർത്തി ചന്ദ്രഗുപ്ത മൗര്യൻ (BCE. 322–298) മതവിരോധിയല്ലായിരുന്നു. അദ്ദേഹത്തിന്റെ പിൻഗാമി അശോകൻ (BCE. 269–232) ദിഗ്വിജയത്തേക്കാൾ ധർമ്മവിജയത്തിനാണ് പ്രാധാന്യം കൊടുത്തത്. ഹൈന്ദവ ബൗദ്ധ ജൈന ധർമ്മങ്ങളെ അദ്ദേഹം ഒരുപോലെ പ്രോൽസാഹിപ്പിച്ചു. 'മതം' എന്നൊരു വാക്ക് ഇന്നത്തെ അർത്ഥത്തിന് അന്ന് ഇല്ലായിരുന്നു. എല്ലാ മതങ്ങളിലും കാണുന്ന ഒന്നായിരുന്നു ധർമ്മം.

അശോകന്റെ ഭൂപാലനം ധർമ്മനിരപേക്ഷമല്ലായിരുന്നു. പ്രത്യുത, ധർമ്മ സംസ്ഥാപനാത്മകമായിരിന്നു. ധർമ്മം എന്ന പദത്തിന് അശോകന്റെ ശിലാപ്രഖ്യാപനങ്ങളിൽ കാണുന്ന അർത്ഥം, ഏതെങ്കിലും ഒരു പ്രത്യേക മതമെന്നല്ല, പ്രത്യുത എല്ലാ മതങ്ങളിലുമുള്ള ധർമ്മതത്വങ്ങൾ എന്നു തന്നെയായിരുന്നു ബുദ്ധ, ജൈന, ഹൈന്ദവ മതങ്ങളിലുള്ള എല്ലാ നല്ല തത്വങ്ങളേയും ഉൾക്കാഴ്ചകളേയും അദ്ദേഹം ഒരുപോലെ പ്രോൽസാഹിപ്പിച്ചു. അവയിലുള്ള തെററുകളേയും ദുഷ്പ്രേരണകളെയും ഒരുപോലെ നിരുത്സാഹപ്പെടുത്തുകയും ചെയ്തു. ബുദ്ധ ധർമ്മത്തിന് അനേകം പ്രത്യേക ആനുകൂല്യങ്ങൾ അശോകൻ നൽകിയെങ്കിലും, അതുപോലെ ജൈനധർമ്മത്തെയും ബ്രഹ്മണ ധർമ്മത്തെയും പ്രോൽസാഹിപ്പിച്ചു.

ഇന്നു നമുക്കിത് മനസിലാക്കുവാൻ പ്രയാസമുളവാക്കുന്നത് 'ധർമ്മം' എന്ന പദത്തിന്റെ

മൂല്യാർത്ഥത്തിൽ വന്നുകൂടിയ അർത്ഥ വ്യതിയാനങ്ങളാണ്. ധർമ്മം എന്നാൽ അസ്തിത്വത്തിന് നിദാനമായിട്ടുള്ളത്, ഉൺമയെ താങ്ങിനിർത്തുന്ന മൗലികാടിസ്ഥാനം എന്നായിരുന്നു പുരാതനകാലങ്ങളിലുണ്ടായിരുന്ന അർത്ഥം. ഇന്നത്തെ സമകാലീന ഭാഷയിൽ പറഞ്ഞാൽ, അസ്തിത്വത്തിന് നിദാനമായിട്ടുള്ള ശാസ്ത്രനിയമങ്ങളും (natural laws), ധാർമ്മിക നിയമങ്ങളും (നീതി അല്ലെങ്കിൽ moral laws) എന്ന് ഇന്ന് പറയുന്നത്), ഒരുമിച്ചുൾക്കൊള്ളുന്നതും എന്നാൽ അതിനേക്കാളും വ്യാപകമായ അർത്ഥമുള്ളതുമായ ഒരു പദപ്രയോഗമായിരുന്നു 'ധർമ്മം',

സത്യത്തെയും നീതിയെയും ഒരുമിച്ചുൾക്കൊള്ളുന്ന ധർമ്മമാണ് ഒരു സമൂഹത്തിന്റെയും വ്യക്തിയുടെയും അസ്തിത്വത്തിന്റെയും നിദാനം, ആശ്രയം. അങ്ങനെയെങ്കിൽ ധർമ്മനിരപേക്ഷമായ കേരളത്തിനുവേണ്ടിയാണ് നാം എല്ലാവരും തന്നെ ആഗ്രഹിക്കേണ്ടതും പ്രവർത്തിക്കേണ്ടതും.

'മതനിരപേക്ഷ കേരളം' എന്നാൽ തീർച്ചയായും ധർമ്മനിരപേക്ഷ കേരളമല്ലല്ലോ. ധർമ്മനിരപേക്ഷ കേരളം എന്ന് പറഞ്ഞാൽ അധർമ്മാധിഷ്ഠിതമായ കേരളം എന്നാവും വിവക്ഷ. അതല്ലല്ലോ നമ്മുടെ ലക്ഷ്യം. ധർമ്മാടിസ്ഥാനമില്ലാതെ സ്ഥായിയായ ഒരു സമൂഹം സാദ്ധ്യമല്ല. ഉൺമയും നൻമയും, അതായത് സത്യവും നീതിയും—ശുദ്ധ ജലത്തിൽ ഹൈഡ്രജനും ഓക്സിജനും ഒരുമിച്ച് കാണുന്നതുപോലെ—അവിഭാജ്യമായി സങ്കലിതമാവുന്നതാണ് ധർമ്മം, അതുകൊണ്ട് മതനിരപേക്ഷം എന്ന പദപ്രയോഗംകൊണ്ട് ധർമ്മനിരപേക്ഷം എന്ന് ആരും അർത്ഥമാക്കരുത്. പ്രത്യേകിച്ച്, ഉത്തരേന്ത്യൻ ഭാഷകളിൽ 'മതം' എന്ന പദംകൊണ്ട് നാം വിവക്ഷിക്കുന്നതിന് 'ധർമ്മം' എന്ന് അവർ പറയുന്ന പശ്ചാത്തലത്തിൽ.

## 3. കേരളത്തിന്റെ സവിശേഷത മതവൈവിദ്ധ്യത്തിന്റെയും മതസൗഹാർദ്ദത്തിന്റെയും സഹവർത്തിത്വം

ചരിത്രം നോക്കുമ്പോൾ നാം കാണുന്നത് ഭാരത്തിന്റെ മററു ഭാഗങ്ങളിലേക്കാൾ കൂടുതലായി വിവിധ ധർമ്മങ്ങളെ അഥവാ വിവിധ മതങ്ങളെ സന്തോഷത്തോടും സഹിഷ്ണുതയോടും സ്വാഗതം ചെയ്യുകയും മതപീഡിതർക്ക് അഭയം നൽകുകയും ചെയ്യുന്ന ഒരു സർവനാഗരിക സംസ്കാരമാണ് (Cosmopolitan Culture) നമുക്കുണ്ടായിരുന്നിട്ടുള്ളത്. ഭാരതത്തിനുള്ളിൽനിന്നും വെളിയിൽനിന്നും വന്നിട്ടുള്ള എല്ലാ മതങ്ങളേയും സ്വാഗതം ചെയ്യുന്ന ഒരു സംസ്കാരമായിരുന്നു നമ്മുടേത്. ഉത്തരേന്ത്യയിൽ ബുദ്ധമതവും ജൈനമതവും അന്നുണ്ടായിരുന്ന ബ്രാഹ്മണ മതത്തോട് മറുതലിച്ചു തന്നെയാണ് ബി സി. ആറാം നൂററാണ്ടിൽ ഉടലെടുത്തത്. അശോകൻ ബി. സി. മൂന്നാം നൂററാണ്ടിൽ ബുദ്ധധർമ്മം പ്രചരിപ്പിക്കുന്നതിന് ബുദ്ധഭിക്ഷുക്കൾക്ക് സഹായം നല്കിയപ്പോൾ ബുദ്ധമിഷണറിമാർ കേരളത്തിലും വന്നു. വലിയ സ്വാഗതമാണ് അവർക്കിവിടെ ലഭിച്ചത്. അവരുടെ തണൽപററി ഉത്തരേന്ത്യയിലെ മതപീഡനത്തിൽനിന്നും രക്ഷപ്പെടാൻ പല ജൈനമുനികളും കേരളത്തിലഭയം തേടി. അന്നു ബ്രാഹ്മണ മതം കേരളത്തിൽ പ്രചാരത്തിൽ വന്നിട്ടേയില്ലാതിരുന്ന അവസ്ഥയിൽ ബുദ്ധമതത്തിനും ജൈനമതത്തിനും കേരളീയരുടെ ഇടയിൽത്തന്നെ വലിയ പ്രചാരം ലഭിച്ചു. ഇവിടെ അന്നു നിലവിലുണ്ടായിരുന്ന ആദിവാസികളുടെ മതവുമായി (പ്രാഥമിക ദർശനം) യാതൊരു സംഘർഷത്തിന്റെയും ആവശ്യം വന്നില്ല.

മാത്രമല്ല, ജൈനബുദ്ധ ചിന്തകൻമാരിൽകൂടി ഭാരതദർശനത്തിന്റെ അടിസ്ഥാന ചിന്തകളിൽ പലതും കേരളത്തിലേക്ക് കടന്നുവന്നു. സാംഖ്യചിന്ത, യോഗശാസ്ത്രം, ആയുർവേദം എന്നിവയും എല്ലാ ധർമങ്ങൾക്കും സാമാന്യനിദാനമായി കേരളത്തിൽ പ്രചരിക്കുകയും വികസിക്കുകയും ചെയ്തു. ശൈവമതാനുയായി ആയിരുന്ന ശേഷം ബുദ്ധമതം അവലംബിച്ച അശ്വഘോഷ (50 BC – 100 A D) ന്റെ തത്വദർശനം ഒന്നാം ശതാബ്ദത്തിലെ കേരളത്തിൽ വന്നു. പിന്നീട് വളരെ കഴിഞ്ഞാണ് ബ്രാഹ്മണധർമം ഇവിടെ പ്രവേശിച്ചതും പ്രചരിച്ചതും, ആദിവാസികളുടെ പ്രാഥമികദർശനത്തോടെ ബുദ്ധധർമം, ജൈനമതം, സാംഖ്യദർശനം, യോഗശാസ്ത്രം, ആയൂർവേദം എന്നിവയെല്ലാമാണ് കേരള സംസ്കാരത്തിന്റെ അടിസ്ഥാനമായി ഒന്നാം നൂററാണ്ടിനു മുന്നുതന്നെ ആവിഷ്കരിച്ചത്.

അക്കാലങ്ങളിൽത്തന്നെ ഭാരതത്തിന് പുറത്തുള്ള രണ്ട് സംസ്കാരങ്ങളുമായും കേരളത്തിന് തുറന്ന ബന്ധമുണ്ടായിരുന്നു. പ്രധാനമായും വാണിജ്യമാർഗത്തിൽക്കൂടി ഒന്ന് ചൈനയുമായുള്ള സമ്പർക്കവും മറേറത് നമ്മുടെ സ്പൈസസ് (Spices) മയിൽ, കുരങ്ങ് (ഒരു പക്ഷേ സ്വർണ്ണം കൂടെ) കച്ചവടം ചെയ്യാൻ വരുന്ന മധ്യപൂർവദേശത്തെ സംസ്കാരവുമായുള്ള ബന്ധം. ശലോമോൻ രാജാവിന്റെ കാലത്തിന് (ക്രി. മു. പത്താം ശതാബ്ദം) മുമ്പ് തന്നെ സുറിയാക്കാരും ഫൊയ്നീക്യക്കാരും കപ്പലുകളിൽ ഇവിടെവന്ന് കേരളക്കരയിലെ ചേരപുത്രൻമാരുമായി വാണിജ്യ സമ്പർക്കം പുലർത്തിയിരുന്നു എന്നതിന് യഹൂദവേദപുസ്തകത്തിൽ തെളിവുകളുണ്ട് (I Kings 9:28; I Kings 10: 22). എബ്രായ ഭാഷയിൽ കുരങ്ങിന് കൊടുക്കുന്ന 'കൊപി' എന്ന പേരും മയിലിന് നൽകുന്ന 'തുക്കി' എന്ന പേരും ചേരനാട്ടിൽനിന്നുണ്ടായതാകാനാണ് വഴി എന്ന് പണ്ഡിതൻമാർ സമ്മതിക്കുന്നു.

ചൈനീസ് സംസ്കാരവുമായുള്ള ബന്ധം വഴി ചൈനയിലെ മതങ്ങളേതെങ്കിലും ഇവിടെ പ്രചരിച്ചതായി കാണുന്നില്ല. എന്നാൽ മധ്യപൗരസ്ത്യദേശത്ത് യഹൂദമതത്തിന് പീഢനം ഉണ്ടായപ്പോൾ അവരും വന്ന് അഭയം തേടിയത് കേരള

ക്കരയിലുള്ളവരിലാണ്. ക്രിസ്തുവിന് ഒന്നോ രണ്ടോ ശതാബ്ദം മുമ്പ് തന്നെ യഹൂദമതം കേരളത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കാനാണ് വഴി. അതേത്തുടർന്നാണ് തോമാശ്ളീഹായുടെ കാലത്ത് ക്രിസ്തുമതവും ഇവിടെ സംസ്ഥാപിതമായത്.

ഇതിനൊക്കെശേഷം ബ്രാഹ്മണമതം ഇവിടെ വന്നു, ഏതാണ്ട് നാലാം നൂററാണ്ടിന് ശേഷം അതേത്തുടർന്ന് ശൈവസിദ്ധാന്തം മുതലായി ഇന്നു നാം ഹിന്ദുമതത്തിൻെറ വിഭാഗങ്ങളെന്ന് ചിന്തിക്കുന്ന മററു മതങ്ങളും വന്നുചേർന്നു. അവസാനം എട്ടാം ശതാബ്ദത്തിൽ വന്നതാണ് ഇസ്ളാം. അതും ഉത്തരേന്ത്യയിലെപ്പോലെ കടന്നാക്രമണങ്ങളിൽക്കൂടിയല്ല, പ്രത്യുത മധ്യപൗരസ്ത്യദേശങ്ങളുമായുള്ള വാണിജ്യസമ്പർക്കത്തിൽകൂടിയാണ് കേരളത്തിൽ കടന്നത്.

ഇത്രയും മതവൈവിധ്യവും അതേ സമയം മതസൗഹാർദ്ദവും പുലർത്തുന്ന സമൂഹം ഭാരതത്തിലോ ലോകത്തിലോ മറെറവിടെയും ഉണ്ടായിരുന്നു എന്നു തോന്നുന്നില്ല. ഒരു കാലത്ത് മതങ്ങളുടെ വേലിയേററം അനേക ശതവർഷങ്ങൾ നിലകൊണ്ട കാശ്മീരിലോ പഞ്ചാബിലോ അഫ്ഗാനിസ്ഥാനിലോ ഇത്രയും മതവൈവിധ്യവും മതസൗഹാർദവും ഒരേ സമയത്ത് നിലനിന്നതായി അറിവില്ല. ആ ഭാഗങ്ങളിലും യഹൂദമതവും ക്രൈസ്തമതവും ബുദ്ധമതവും ഇസ്ളാമും പ്രചരിക്കുകയും വികസിക്കുകയും ചെയ്തെങ്കിലും ഒന്ന് മറെറാന്നിനെ പുറന്തള്ളുകയല്ലാതെ സഹവർത്തിത്വം ശീലിക്കാൻ ശ്രമിച്ചതായി അറിവില്ല.

കേരളത്തിൽ രണ്ടായിരത്തിലധികം വർഷങ്ങളായി നിലനിന്ന ഒരു സവിശേഷതയാണ് മതവൈവിധ്യത്തിൻെറയും മതസൗഹാർദത്തിൻെറയും ഈ സഹവർത്തിത്വം. ഇത് കേരളത്തിൻെറ വിലതീരാത്ത പൈതൃകമാണ്. ഇത് നാം കളഞ്ഞുകുളിക്കരുത്. രാഷ്ട്രീയ വേലിയേററത്തിൽ മതിമറന്ന് കേരളത്തിൻെറ ഈ അനർഘ പൈതൃകം മതരാഷ്ട്രീയമായി അധ:പതിക്കാൻ നാം ഒരിക്കലും അനുവദിക്കരുത്.

## 4 മതനിരപേക്ഷ രാഷ്ട്രങ്ങൾ ചരിത്രത്തിലേക്ക് ഒരു തിരിഞ്ഞുനോട്ടം

പത്തൊമ്പതാം ശതാബ്ദം വരെയുള്ള ലോകചരിത്രത്തിലേക്ക് നാം തിരിഞ്ഞുനോക്കുമ്പോൾ മതനിരപേക്ഷരാഷ്ട്രങ്ങൾ ഏതെങ്കിലും ഉണ്ടായിരുന്നതായി കാണുന്നില്ല. മതനിരപേക്ഷമായി വളർന്നു വികസിച്ച ഒരു സംസ്കാരവും ലോകചരിത്രത്തിൽ കാണുമെന്ന് തോന്നുന്നില്ല.

കുറേ ഉദാഹരണങ്ങൾ എടുക്കാം. റോമാസാമ്രാജ്യം തികച്ചും റോമൻ ദേവൻമാരുടെ ആരാധനയിലും അവർക്കുള്ള ദൈനംദിന ബലിയർപ്പണങ്ങളിലും അധിഷ്ഠിതമായിരുന്നു. ഓരോ സ്ഥലത്ത് ഈ ബലിയനുഷ്ഠാനങ്ങൾ തക്കസമയത്ത് നടത്തുകയെന്നത് സിവിൽ ഉദ്യോഗസ്ഥൻമാരുടെ ചുമതലയായിരുന്നു. ദേവൻമാരുടെ ലോകവുമായി ബലിമൂലമുള്ള ബന്ധം പുലർത്തുന്നതിനും അങ്ങനെ സാമ്രാജ്യത്തെ നിലനിർത്തുന്നതിനുമുള്ള പ്രധാന ചുമതല ചക്രവർത്തിക്കുതന്നെയായിരുന്നു. 'അത്യുന്നത പാലം പണിക്കാരൻ' (Supreme pontiff) എന്ന സംജ്ഞയും ചക്രവർത്തിക്കുള്ളതായിരുന്നു. പിന്നീടാണ് റോമാ സഭയുടെ അധിപനായ പാപ്പാ ആ പേരെടുത്തത്. നീതിയിലും നിയമത്തിലും അധിഷ്ഠിതമായ റോമാ സാമ്രാജ്യം ക്രിസ്ത്യാനികളെ അതിദാരുണമായി പീഡിപ്പിക്കാൻ മുതിർന്നതിൻെറ പ്രധാന കാരണം, ക്രിസ്ത്യാനികൾ ദേവൻമാർക്ക് ബലിയർപ്പിക്കാൻ വിസമ്മതിക്കുകയും അങ്ങനെ റോമാ സാമ്രാജ്യത്തിൻെറ ധാർമികാടിസ്ഥാനത്തെ നശിപ്പിക്കാൻ ശ്രമിക്കുകയും ചെയ്തു എന്നതായിരുന്നു.

(തുടരും)

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Elsy Benny, Ahmedabad.



ഒരു വിശ്വാസി, പറന്തൽ.



മേരി പുന്നൻ.



C. C. Ninan, Madras.

# ഗ്രന്ഥനിരൂപണം

## ഇൻഡ്യൻ ഓർത്തഡോക്സ് സഭ

(വിമർശാത്മക ചരിത്രം)

ഗ്രന്ഥകർത്താ: ഫാദർ ജോസഫ് ചീരൻ

വില. 80 രൂപ. പേജ് 348

വശ്യവാക്കായ ഫാദർ ജോസഫ് ചീരന്റെ ആപാദചൂഡം ആകർഷകവും, വിജ്ഞാനപ്രദവുമായ 'ഇൻഡ്യൻ ഓർത്തഡോക്സ് സഭ' (വിമർശാത്മകചരിത്രം) എന്ന ഗ്രന്ഥം അസാമാന്യ കൌതുകത്തോടും, ജിജ്ഞാസയോടുംകൂടി ഞാൻ വായിച്ചുതീർത്തു. സഭാചരിത്ര രചനയിൽ ഒരു പുതിയ പാന്ഥാവ് വെട്ടിതെളിയിച്ച ഈ ഗ്രന്ഥകാരനെ എങ്ങനെ അനുമോദിക്കണമെന്ന് അറിയുന്നില്ല.

മുൻപ് ആരൊക്കെയോ എഴുതിവെച്ച ചരിത്രപുസ്തകങ്ങളിൽനിന്ന് യുക്തിപോലെ കുറെയെല്ലാം എടുത്ത് പകർത്തി 'സഭാചരിത്രം'മെന്ന് നാമകൽപ്പനചെയ്ത് ഇറക്കിവിടുന്ന ചരിത്ര പുസ്തകങ്ങൾക്കിടയിൽ ഫാദർ ജോസഫ് ചീരന്റെ ഗ്രന്ഥം ഉന്നതശീർഷനായി വേറിട്ടുനിൽക്കുന്നു. അനേക വർഷത്തെ നിരന്തരപ്രയത്നംകൊണ്ട് പൊടിയും മാറാലയും പററിപ്പിടിച്ചു കിടന്ന പുരാതന രേഖകൾ തപ്പിപ്പിടിച്ചു മിനുക്കി എടുത്ത് ഗ്രന്ഥകർത്താവ് നമ്മുടെ മുമ്പിൽ നിരത്തിവെച്ച് അവയിലടങ്ങുന്ന ചരിത്രസത്യങ്ങൾ ചൂണ്ടിക്കാണിച്ചു തരുമ്പോൾ നമ്മൾ വിസ്മയം കൊണ്ട് സ്തബ്ധരായി പോകുന്നു. തിരുവനന്തപുരം, നിരണം. തിരുവല്ല. കോട്ടയം, പഴയസിമ്മനാരി, എം. ഡി. സെമിനാരി, സീറി, മാന്നാനം, ദേവലോകം, മുളന്തുരുത്തി, കുറുപ്പംപടി ആലുവാ, കൊരട്ടി. അങ്കമാലി, തൃശൂർ കൽദായ പള്ളി, കുന്നംകുളത്തെ പുരാതന പള്ളികൾ.തൊഴിയൂർ, പഴഞ്ഞി എന്നിങ്ങനെയുള്ള ചരിത്രം പള്ളിയുറങ്ങുന്ന രത്നഖനികളുടെ ആഴത്തിലേക്ക് തനിച്ച് ഇറങ്ങിച്ചെന്ന് ഇരുട്ടിൽ തപ്പിത്തടഞ്ഞ് അനവധി ക്ളേശങ്ങൾ സഹിച്ച് പെറുക്കിയെടുത്ത് കൊണ്ടുവന്നിരിക്കുന്ന മുപ്പത്തിഎട്ട് പുരാതന രേഖകളാകുന്ന രത്നമണികളുടെ മാർക്കററ് വില നിശ്ചയിക്കുവാൻ ആർക്കെങ്കിലും കഴിയുമോ? മേൽപറഞ്ഞ മുപ്പത്തിഎട്ട് പുരാതന രേഖകളുടേയും ചിത്രങ്ങളും അവയെപ്പററിയുള്ള പണ്ഡിതോചിതമായ കുറിപ്പുകളും ഈ ഗ്രന്ഥത്തെ അലങ്കരിക്കുന്നു; ആകർഷകമാക്കുന്നു.

മലങ്കര സഭാചരിത്രം വായിച്ചുപോകുമ്പോൾ ചില കാലഘട്ടങ്ങളെക്കുറിച്ച് വളരെ ശുഷ്ക്കമായ അറിവേ അനുവാചകർക്ക് ലഭിക്കുകയുള്ളു. ഉദാഹരണമായി 1751 ൽ വന്ന ശക്രള്ള മഫ്രിയാനയുടെ മലങ്കരയിലെക്കുള്ള ആഗമനം—സംശയങ്ങളിലും, തെററായ നിഗമനങ്ങളിലും തപ്പിത്തടഞ്ഞ് പരിക്ഷീണരായ ചരിത്രവിദ്യാർത്ഥികൾക്ക് സാക്രള്ള മഫ്രിയാനതന്നെ എഴുതിവെച്ച തന്റെ മലങ്കര സന്ദർനത്തെക്കുറിച്ചുള്ള ഓർമ്മക്കുറിപ്പ് ലഭിച്ചാലുള്ള സന്തോഷം ഒന്ന് ഓർത്തുനോക്കുക. ആ പരിശുദ്ധപിതാവ് എഴുതിയ ഓർമ്മക്കുറിപ്പിന്റെ അസൽ രേഖയുടെ ഫോട്ടോകോപ്പിതന്നെ ഈ ഗ്രന്ഥത്തിൽ നമുക്ക് കാണാം.

അതുപോലെതന്നെ അഞ്ചാം മാർത്തോമ്മായുടെ 1738ലെ കത്ത്, തോമാ അർക്കദിയാക്കോൻ 1677ൽ റോമിലേക്ക് അയച്ച കത്ത്, 1665ൽ വന്ന അബ്ദൽ ജലീൽ ഗ്രിഗോറിയോസിന്റെ സ്താത്തിക്കോൻ, 1685ലെ മാർ ഈവാനിയോസിന്റെ കൽപ്പന, അഞ്ചാം മാർത്തോമ്മായുടെ കൽപ്പന, മാർ ഈവാനിയോസിന്റെ 1688 ലെ കടമററം കൽപ്പന, ആർത്താററ് പടിയോല തുടങ്ങിയ വിലമതിക്കാൻ വയ്യാത്ത അപൂർവ്വ രേഖകൾ ഈ വിശിഷ്ട ഗ്രന്ഥത്തിന്റെ താളുകളാൽ സ്ഥാനം പിടിച്ചിരിക്കുന്നു. അവയെക്കുറിച്ചെല്ലാം സാരവത്തായ പഠനകുറിപ്പുകൾ ചേർത്തിരിക്കുന്നത് ആ അമൂല്യ രേഖകളുടെ മാധുര്യം നുണയുവാൻ വായനക്കാർക്ക് സഹായകമാകും.

ഗ്രന്ഥകാരന്റെ ഭാഷാ ശൈലി പ്രത്യേകം എടുത്തു പറയേണ്ടിയിരിക്കുന്നു. കൊച്ചുകൊച്ചു വാചകങ്ങളിൽ ചരിത്രസത്യങ്ങളെ അദ്ദേഹം അപഗ്രഥനം ചെയ്യുമ്പോൾ ആ പദാവലികളുടെ തലപ്പത്തുള്ള വജ്രമുനകൾ കൊള്ളേണ്ടുന്ന സ്ഥലത്തുതന്നെ വന്ന്കൊണ്ട് തുളഞ്ഞു കയറുന്നു. യാഥാർത്ഥ്യങ്ങളുടെ നേരെ കണ്ണടച്ച് സങ്കൽപ്പസാമ്രാജ്യത്തിൽ വിഹരിക്കുന്നവർക്ക് ഫാദർ ചീരന്റെ സമർത്ഥനങ്ങൾ അസുഖകരങ്ങളായി തോന്നാം. മലങ്കര സഭാ ചരിത്രകാരൻമാർ മന:പൂർവ്വം അവഗണിച്ച പല അദ്ധ്യായങ്ങളിലേക്കും

ഗ്രന്ഥകാരൻ വെളിച്ചം വീശുമ്പോൾ അതിന്റെ പ്രകാശധോരണിയിൽ പലർക്കും കണ്ണഞ്ചിപ്പോയെന്നുവരും. ഈ ചരിത്രനിരീക്ഷണത്തിൽ ഗ്രന്ഥകാരൻ പുലർത്തിയ സത്യസന്ധതയും, സാഹസികമായ അന്വേഷണ വ്യഗ്രതയും, നിഷ്പക്ഷമായ അപഗ്രഥന ശ്രമങ്ങളും ഭാവിയിലെ മത സാംസ്കാരിക ചരിത്രവിദ്യാർത്ഥികൾക്ക് ആവേശം നൽകുന്ന മാർഗദീപമായേക്കും. പല സഭാ വിഭജനങ്ങളുടേയും പിന്നിൽ സഭാപരമായ താൽപ്പര്യങ്ങളല്ല പ്രവർത്തിച്ചിരുന്നതെന്നു ഗ്രന്ഥകാരൻ അക്കമിട്ട് ചൂണ്ടിക്കാണിക്കുന്നു,

ബൃഹത്തായ ഈ ചരിത്രഗ്രന്ഥത്തിൽ ചില സ്ഥലങ്ങളിൽ പ്രമാദങ്ങൾ പററിപ്പോയിട്ടുണ്ടെന്ന് പറയേണ്ടിയിരിക്കുന്നു. ശാക്രള്ള മഫ്രിയാന കണ്ടനാട്ട് പള്ളിയിൽ വെച്ചാണ് മാർ ഈവാനിയോസിനെ വാഴിച്ചതെന്ന് അദ്ദേഹം എഴുതിയിട്ടുള്ളതും (പേജ് 66) ഇ. എം. ഫിലിപ്പിന്റെ ചരിത്രപുസ്തകത്തെ അന്ധമായി വിശ്വസിച്ചിട്ടാണ്. അന്ത്യോഖ്യായുടെ പ്രബലത ഉച്ചൈസ്തരം ഘോഷിക്കാൻവേണ്ടി പാത്രിയർക്കീസ് ഭക്തനായ ഈ. എം. ഫിലിപ്പ് അടിച്ചുകയററിയ ആണിയാണ് സാക്രള്ള മഫ്രിയാന മാർ ഇവാനിയോസിനെ വാഴിച്ചു എന്നത്. ആ ആണി പിന്നീട് ചരിത്രം എഴുതിയ പലരുടേയും കാലിൽ തുളഞ്ഞു കയറി. ഫാദർ ചീരന്റെ കാലിലും അതു കൊണ്ടു. സാക്രള്ള മഫ്രിയാന മലങ്കരയിൽ ജീവിച്ചിരുന്ന കാലത്ത് എഴുതപ്പെട്ട ആധികാരിക ചരിത്രഗ്രന്ഥങ്ങളായ നിരണം ഗ്രന്ഥവരി, **Dutch in Malabar** എന്നീ ഗ്രന്ഥങ്ങളിൽ വ്യക്തമായി പറഞ്ഞിട്ടുണ്ട്. മാർ ഈവാനിയോസ് മലങ്കരയിൽ വരുമ്പോൾ തന്നെ മെത്രാനായിരുന്നുവെന്ന് ഈ. എം. ഫിലിപ്പിനു മുൻപ് എഴുതപ്പെട്ട ഇട്ടൂപ്പ് റൈററുടെ ചരിത്രപുസ്തകത്തിലും മാർ ഈവാനിയോസ് മലങ്കരയിലേക്ക് വരുമ്പോൾതന്നെ മെത്രാനായിരുന്നുവെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

ഫ്രാൻസിസ് ബുക്കാനോൻ മലങ്കരസഭയിലെ പ്രസിദ്ധ ദേവാലയങ്ങൾ സന്ദർശിച്ചു എന്ന 73–ാം പേജിലെ പ്രസ്താവനയും തെററാണ്. ക്ളാഡിയസ് ബുക്കാനോനാണ് മലങ്കരസഭയിലെ പ്രസിദ്ധ ദേവാലയങ്ങൾ സന്ദർശിച്ചത്. 'പൌരസ്ത്യ ദേശങ്ങളിൽനിന്ന് പലപ്പോഴായി ഇവിടെ അഭയം തേടിയ മെത്രാന്മാർ (പേജ് 11) മെത്രാന്മാരുടെ ബുദ്ധിപരമായ പാപ്പരത്വം പേജ് 163) എന്നും മററുമുള്ള പ്രസ്താവനകൾ ഒഴിവാക്കാമായിരുന്നു. ഇങ്ങനെ ഗ്രന്ഥത്തിൽ വന്നുപോയിട്ടുള്ള ചില പാകപ്പിഴകൾ ചൂണ്ടിക്കാണിക്കാമെങ്കിലും അതൊന്നും ഗ്രന്ഥത്തിന്റെ മൊത്തത്തിലുള്ള യശോധാവാള്യത്തിനെ ഹനിക്കാൻ പര്യാപ്തമാകുന്നില്ല.

ചില സന്ദർഭങ്ങളിൽ ഗ്രന്ഥകർത്താവിന്റെ അപ്രതിഹതമായ വാഗ്ധോരണി അനുവാചകരെ ആനന്ദപുളകിതരാക്കും. പത്രോസ് ത്രിതീയൻ ബാവ പുലിക്കോട്ടിൽ തിരുമേനിയെ ഒതുക്കുവാൻ ആറു മെത്രാന്മാരെ തന്നിഷ്ടപ്രകാരം വാഴിച്ചതിനെ ഗ്രന്ഥകാരൻ വിലയിരുത്തുന്നതു ശ്രദ്ധിക്കാം. '...അഭിനവമെത്രാന്മാരുടെ ഈ നിലപാടുമൂലമാണ് പുലിക്കോട്ടിൽ ദീവന്നാസിയോസിന് പിൽക്കാലത്ത് വിജയങ്ങൾ കൊയ്തുകൂട്ടുവാൻ സാധിച്ചത്. മലങ്കര മെത്രാന്റെ കണ്ഠം കോടാലികളാകുവാൻ നിയോഗിക്കപ്പെട്ട കരുത്തന്മാരായ പ്രതിയോഗികൾ കണ്ഠാഭരണങ്ങളായി മാറുന്ന രോമാഞ്ചദായകമായ കാഴ്ച ആരെയാണ് ആഹ്ളാദിപ്പിക്കാത്തത്?'

സഭാചരിത്രരചനയിൽ ഈ ഗ്രന്ഥം മികച്ച നേട്ടം കൈവരിച്ചിരിക്കുന്നു എന്ന് നിസംശയം പറയാം. വിജ്ഞാന ദാഹികൾക്ക് വാരിക്കോരി പ്രദാനം ചെയ്യുന്ന ഈ വിശിഷ്ടഗ്രന്ഥത്തിന് അനന്യ സുലഭമായ പ്രചാരം സിദ്ധിക്കുമെന്ന് ന്യായമായി പ്രതീക്ഷിക്കാം.

**അഡ്വ. പി. സി. മാത്യു, കുന്നംകുളം**


ADMISSION TO M. TH. COURSE

The Federated Faculty for Research in Religion and Culture in Kerala (Affliated to the Senate of Serampore College) invites application for admission to M. Th. course (1996-'98, in the following branches:

Old Testament
New Testament
Christian Theology
History of Christianity.

Application duly filled in should reach the Registrar - FFRRC before January 15, 1996. Application from and prospectus may be had from the Registrar, FFRRC, Orthodox Theological Seminary, P. B. No. 93, Kottayam-686001, Kerala on payment of Rs. 35/-

# സമാധാന ചിന്തകൾ

ഫാ. ഡോ. എം. ഒ. ജോൺ

മലങ്കരസഭയിൽ സമാധാനം ഉണ്ടാകേണ്ടത് വളരെ അത്യാവശ്യമാണ്. ചിന്തിക്കുവാൻ കഴിവുള്ളവരാരും സമാധാനത്തിന് എതിരായി നിലനിൽക്കുന്നില്ല. എന്നാൽ എല്ലാവരും ഒരേ ശബ്ദത്തിൽ ആവശ്യപ്പെടുന്ന ഒരു കാര്യമുണ്ട്; ഇനിയും ഉണ്ടാകുന്ന സമാധാനം ദീർഘകാലം നിലനിൽക്കുന്നതായിരിക്കണം. സഭാ യോജിപ്പിനെക്കുറിച്ചും സമാധാനത്തെക്കുറിച്ചും ചിന്തിക്കുമ്പോൾ അടിസ്ഥാനപരമായ ചില കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. അവ താഴെ കുറിക്കുന്നു.

## 1. ചരിത്രം സൃഷ്ടിക്കരുത്

1665-ലാണ് മലങ്കരസഭ ആദ്യമായി അന്ത്യോക്യൻ സഭയുമായി ബന്ധപ്പെടുന്നത്. അതിനു മുമ്പ് മലങ്കരസഭയും അന്ത്യോക്യൻ സഭയും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടായിരുന്നതായി സ്ഥാപിക്കുവാൻ സഹായിക്കുന്ന ഒരു തെളിവും ലഭ്യമല്ല. 1665 മുതൽ ഇവിടെ വന്ന അന്ത്യോക്യൻ സഭാപിതാക്കന്മാർ അവരുടെ അധികാരങ്ങൾ ഇവിടെ സ്ഥാപിക്കുവാൻ ശ്രമിക്കുന്നുണ്ട്. ആ അവസരങ്ങളിലെല്ലാം മലങ്കരസഭാ നേതൃത്വം അതിനെ എതൃത്തിട്ടുണ്ട്.

പത്തൊമ്പതാം നൂററാണ്ടിൽ സി. എം. എസ്. മിഷണറിമാരുടെ പ്രവർത്തനങ്ങളോടെതൃക്കുവാനും, മാർത്തോമ്മാ സഭക്കാരെ നേരിടുവാനും മലങ്കരസഭയ്ക്ക് അന്ത്യോക്യൻ പാത്രിയർക്കീസിന്റെ കൂടുതൽ സഹായം ആവശ്യമായിവന്നു. ആ സാഹചര്യത്തിൽ അന്ത്യോക്യാപാത്രിയർക്കീസിനെ ഇവിടെ ക്ഷണിച്ചുവരുത്തി. ഇവിടെ വന്ന പത്രോസ് പാത്രിയർക്കീസ് 1876-ൽ മുളന്തുരുത്തി സുന്നഹദോസ് കൂടി പാത്രിയർക്കീസിന്റെ അധികാരം ഇവിടെ സ്ഥാപിച്ചു മലങ്കരസഭാ നേതൃത്വത്തിന് മനസ്സില്ലാതെതന്നെ അത് അംഗീകരിച്ചുകൊടുക്കേണ്ടിവന്നു, മുളന്തുരുത്തി സുന്നഹദോസിലൂടെ സ്ഥാപിക്കപ്പെട്ട പാത്രിയർക്കീസിന്റെ അധികാരം 1888-ലെ റോയൽകോടതി വിധിയും അംഗീകരിച്ചു. അതിനുശേഷം ഒരിക്കലും പാത്രിയർക്കീസിനെ പരിപൂർണ്ണമായി ഉപേക്ഷിക്കുന്ന ഒരു നിലപാടെടുക്കുവാൻ മലങ്കരസഭയ്ക്കു സാധിച്ചിട്ടില്ല. അതുകൊണ്ടാണ് 1912-ലെ കാതോലിക്കാസ്ഥാപനത്തിനു പാത്രിയർക്കീസിനെ ക്ഷണിക്കേണ്ടിവന്നതും, 1934-ലെ ഭരണഘടനയിൽ പാത്രിയർക്കീസിന്റെ പേരുൾപ്പെടുത്തേണ്ടിവന്നതും. 20-ാം നൂററാണ്ടിന്റെ ആദി പകുതിയിൽ മലങ്കരയിലെ ഇരു കക്ഷികളും തമ്മിൽ നടന്ന സന്ധി ആലോചനകളെല്ലാം പാത്രിയർക്കീസ് ഈ സഭയുടെ തലവനാണ് എന്ന ഒരു പ്രമാണം അംഗീകരിച്ചുകൊണ്ടാണു നടന്നത്.

മലങ്കരസഭയിൽ ശാശ്വത സമാധാനം ഉണ്ടാകണമെങ്കിൽ 1876-നു മുമ്പുള്ള അവസ്ഥയിലേക്കു സഭ പോകണം. വസ്തുനിഷ്ടമായ മലങ്കരസഭാ ചരിത്രം വിശ്വാസികളെ പഠിപ്പിക്കണം. 1876-നു മുമ്പ് പാത്രിയർക്കീസിന് ഇവിടെ യാതൊരു അധികാരവും ഇല്ലായിരുന്നുവെന്ന് അവർ മനസിലാക്കണം. പാത്രിയർക്കീസിന് ഇവിടെ അധികാരം സ്ഥാപിക്കുവാൻ കഴിഞ്ഞത് സാഹചര്യങ്ങളുടെ സമ്മർദ്ദംമൂലം മാത്രമാണെന്ന് ആളുകൾ മനസിലാക്കണം. 120 വർഷങ്ങളായി തെററായി മനസിലാക്കിക്കൊണ്ടിരുന്ന മലങ്കര അന്ത്യോക്യൻ ബന്ധത്തിന്റെ നിജസ്ഥിതി മനസിലാക്കിക്കൊണ്ട് സഭാസമാധാനത്തെക്കുറിച്ചു ചിന്തിക്കണം. 1876 വർഷത്തെ മലങ്കരസഭാ ചരിത്രം വിസ്മരിച്ചുകൊണ്ടുള്ള ഒരു ഒത്തുതീർപ്പും ശാശ്വത പരിഹാരമാവുകയില്ല. ഇപ്പോൾ 1934-ലെ ഭരണഘടന അംഗീകരിക്കപ്പെടണം. പക്ഷെ അധികം താമസിയാതെ മലങ്കര അസോസിയേഷൻകൂടി അതിലെ ചരിത്രവിരുദ്ധമായ വകുപ്പുകൾ മാററണം.

## 2. വടക്കൻ ഭദ്രാസനങ്ങളെ പ്രത്യേകം പരിഗണിക്കണം

വടക്കൻ ഭദ്രാസനങ്ങളിലുള്ള ഓർത്തഡോക്സുകാർ സഭാവഴക്കിന്റെ കാലത്തും ഇന്നും, വളരെ ത്യാഗങ്ങൾ സഹിച്ച് സഭയോടുള്ള കൂറിൽ നിൽക്കുന്നവരാണ്. കേസിന്റെ തിക്താനുഭവങ്ങൾ അനുഭവിക്കേണ്ടിവന്നവരാണ് വടക്കുള്ള സഭാംഗങ്ങൾ. അവരുടെ വികാരങ്ങൾകൂടി ഉൾക്കൊണ്ടുകൊണ്ടായിരിക്കണം തീരുമാനങ്ങൾ എടുക്കേണ്ടത്. തെററായ രീതിയിൽ അവർ എന്തെങ്കിലും ആവശ്യപ്പെടുകയൊ പ്രവർത്തിക്കുകയൊ ചെയ്താൽ ശരിയായ വശം അവരെ ബോദ്ധ്യപ്പെടുത്തേണ്ട ചുമതല സഭയ്ക്കുണ്ട്. അവരെ ബലിയാടുകൾ ആക്കിക്കൊണ്ട് ഒരു തീരുമാനവും എടുക്കുവാൻ ഇടയാകരുത്.

# ഭാരതീയ ഓർത്തഡോക്സ് സഭ

ഫാ. ഡോ. വി. സി. ശാമുവേൽ

1995 ജൂൺ 20-ാം തീയതി ഉണ്ടായ ഇൻഡ്യൻ സുപ്രീംകോടതി വിധിയെ ആസ്പദമാക്കി ചില കാര്യങ്ങൾ എഴുതികൊള്ളട്ടെ.

മലങ്കര ഓർത്തഡോക്'സ് സഭയുടെ കേസിന്റെ ചരിത്രം 19-ാം നൂററാണ്ടുവരെയും പോകുന്നതാണ്. 1889-തു മുതലുള്ളത് നമ്മുടെ പ്രത്യേക ചിന്തയ്ക്ക് അർഹമാണ്. 1889 തിലായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കരസഭയിലെ നവീകരണ വിഭാഗത്തെ കേസിൽ തോല്പിച്ചത്. അതുമൂലം മാർത്തോമ്മാസഭ നിലവിൽ വന്നു. ആ കേസിൽ രണ്ടു പേരടങ്ങിയ ഭൂരിപക്ഷം ജഡ്ജിമാർ അന്ത്യോക്യൻ സിറിയൻ പാത്രിയർക്കീസിന് മലങ്കരസഭമേൽ ലൌകീക അധികാരം ഇല്ല എന്ന് ഉറപ്പിച്ചു പറഞ്ഞു. സഭമേലുള്ള പാത്രിയർക്കീസിന്റെ അധികാരം മേൽപട്ടക്കാരെ വാഴിക്കുക, മൂറോൻ കൂദാശ ചെയ്യുക, ആത്മീയ മേൽനോട്ടം വഹിക്കുക എന്നിവയിൽ അടങ്ങുന്നു.

ഈ വിധി പാത്രിയർക്കീസിന് ഒട്ടും തൃപ്തിയായില്ല. സഭമേലുള്ള ലൗകീക അധികാരം പാത്രിയർക്കീസിന് ദൈവദത്തമാണ്, അത് ആരു വിചാരിച്ചാലും എടുത്തു കളയുക സാദ്ധ്യമല്ല എന്ന് അദ്ദേഹം മാർ ദീവന്നാസ്യോസിന് എഴുതി. എന്നാൽ അതുകൊണ്ട് വ്യത്യാസം ഒന്നും ഉണ്ടായില്ല. പാത്രിയർക്കീസിന്റെ ഈ ചിന്താഗതി സ്ഥാപിക്കുന്നതിനായി അദ്ദേഹം മാർ ദീവന്നാസ്യോസിനെ മുടക്കി, പാത്രിയർക്കീസിന്റെ ഈ പ്രവർത്തിയെ മാർ ദീവന്നാസ്യോസ് എതിർത്തു എന്നു മാത്രമല്ല സമ്പൂർണ്ണ സ്വയ ശീർഷകത്വമുള്ള ഒരു ഭാരതീയ സഭയുടെ പ്രതീകമായ കാതോലിക്കേററിനെ സ്ഥാപിക്കുന്നതിനായി നടപടികൾ എടുക്കുകയും സീനിയർ പാത്രിയർക്കീസായി വിശ്രമമെടുത്തിരുന്ന അബ്ദൽ മശിഹാ പാത്രിയർക്കീസിനെ ക്ഷണിച്ചുവരുത്തി കാതോലിക്കാ സ്ഥാപനം 1912-ൽ ഭാരതത്തിൽ സ്ഥാപിക്കയും ചെയ്തു. അന്നു മുതൽ പാത്രിയർക്കീസിന് ഉള്ളതായ സർവ അധികാരങ്ങളും കാതോലിക്കോസിൽ നിക്ഷിപ്തമായി. അന്നു സ്ഥാപിക്കപ്പെട്ട കാതോലിക്കാ സ്ഥാപനത്തിന് 1958-ലെ സുപ്രീംകോടതി വിധി, അതേ തുടർന്ന് കാതോലിക്കോസിനെ അംഗീകരിക്കുക, 1964-ൽ പ. ഔഗേൻ കാതോലിക്കോസിനെ കാതോലിക്കായായി വാഴി

---

## 3. കോടതിവിധി മാനിക്കണം

രണ്ടു കോടിയിലധികം രൂപ ഈ വ്യവഹാരത്തിനായി ചിലവഴിക്കേണ്ടിവന്നുവെന്നാണ് അറിയുന്നത്. രണ്ടു കൂട്ടരും തെളിവുകളെല്ലാം നിരത്തി വീറോടെ കേസു വാദിച്ചു. കോടതിയിൽനിന്ന് ഒരു തീർപ്പുണ്ടായി. ആ തീർപ്പിനെ മാനിക്കുവാനും അംഗീകരിക്കുവാനും സഭയ്ക്ക് ബാദ്ധ്യതയുണ്ട്. കോടതിവിധി മൂലം പാത്രിയർക്കീസിന്റെ അധികാരം നിയന്ത്രിക്കപ്പെട്ടിരിക്കുകയാണ്. അത് അതുപോലെ നിയന്ത്രണവിധേയമായിതന്നെ ഇരിക്കണം. ഒത്തുതീർപ്പിന്റെ പേരിൽ അതിൽ എന്തെങ്കിലും വിട്ടുവീഴ്ച ചെയ്യുന്നത് പിതാക്കന്മാരുടെ പോരാട്ടങ്ങളോടു കാണിക്കുന്ന അവഹേളനമായിരിക്കും.

മലങ്കര അസോസിയേഷന്റെ തിരഞ്ഞെടുപ്പും അംഗീകാരവും ഇല്ലാത്ത പാത്രിയർക്കീസ് കക്ഷിയിലെ മെത്രാന്മാരെ സ്വീകരിക്കണമെന്ന് കോടതി ആവശ്യപ്പെട്ടിട്ടില്ല. സമാധാനത്തിന്റെ പേരിൽ അവരെ സ്വീകരിച്ചാൽ അത് ശാശ്വതമായ അസമാധാനത്തിനു വഴിവെയ്ക്കുകയേ ഉള്ളൂ.

## 4. വ്യാപകമായ ആലോചന ഉണ്ടാവണം

1958-ലെ സമാധാനം പരാജയപ്പെടാനുള്ള ഒരു കാരണം ധൃതിവച്ച് അത് തട്ടിക്കൂട്ടി എന്നുള്ളതാണ്. സഭയെന്നു പറയുന്നത് മേല്പട്ടക്കാരും പട്ടക്കാരും വിശ്വാസികളും ഉൾക്കൊള്ളുന്നതാണ്. പ. സുന്നഹദോസും, മാനേജിംഗ് കമ്മററിയും, വർക്കിംഗ് കമ്മററിയും, ഭദ്രാസന പൊതുയോഗങ്ങളും, ഇടവക യോഗങ്ങളും, ആത്മീയ സംഘടനകളും, സഭയുടെ വ്യത്യസ്ത ഘടകങ്ങളാണ്. ഇവയ്ക്കൊക്കെ സഭയെക്കുറിച്ച് ഉത്തരവാദിത്വങ്ങളുണ്ട്. സഭയുടെ തീരുമാനങ്ങൾ ഇവയെല്ലാം ബാധിക്കുന്നവയാണ്. സഭയെ സംബന്ധിച്ച് എന്തു തീരുമാനമെടുത്താലും അതറിയുവാനുള്ള അവകാശം ഈ സമിതികൾക്കെല്ലാമുണ്ട്. ഇവരുടെയെല്ലാം പിന്തുണ ലഭിക്കുന്ന തീരുമാനങ്ങൾക്കെ ശാശ്വത നിലനിൽപുണ്ടാവൂ. സഭയിലെ ഇപ്പോളത്തെ സ്ഥിതിവിശേഷത്തെക്കുറിച്ച് കാര്യമായ പഠനങ്ങളും ചർച്ചകളും ഈ വേദികളിലെല്ലാം ഉണ്ടാവണം. അവിടെ ഉരുത്തിരിഞ്ഞുവരുന്ന നിഗമനങ്ങളുടെ അടിസ്ഥാനത്തിൽ വേണം സഭയെ സംബന്ധിച്ചുള്ള തീരുമാനങ്ങൾ എടുക്കേണ്ടത്. വ്യാപകമായ ആലോചനയോടും ജനങ്ങളുടെ സമ്മതത്തോടും പങ്കാളിത്വത്തോടുംകൂടി എടുക്കുന്ന തീരുമാനങ്ങൾക്ക് കൂടുതൽ ഉറപ്പുണ്ടാവും.

—o—

**അഭിമുഖം:**

# അധികാരവും ശുശ്രൂഷയും

## (ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുമായി അഭിമുഖം)

ഓർത്തഡോക്സ് കത്തോലിക്കാ സഭകൾ തമ്മിലുള്ള ഏഴാമത് ഔദ്യോഗിക സംഭാഷണം ഒക്ടോബർ 9 മുതൽ 13 വരെ കോട്ടയം സോഫിയാ സെൻററിൽ നടന്നു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ആർച്ച് ബിഷപ്പ് ഡ്യൂപ്രെയു മായിരുന്നു പ്രധാന അദ്ധ്യക്ഷൻമാർ.

അധികാരവും ശുശ്രൂഷയും (Authority and diakonia) എന്ന മുഖ്യ വിഷയം കേന്ദ്രീകരിച്ചായിരുന്നു ചർച്ചകൾ. പ. കാതോലിക്കാബാവാ തിരുമേനി സമ്മേളനത്തിൽ സംബന്ധിച്ച് പ്രഭാഷണം നടത്തി.

ഓർത്തഡോക്സ്–കത്തോലിക്കാ സഭകൾ നടത്തിയ സംഭാഷണത്തിലെ പ്രധാന ആശയങ്ങൾ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ പങ്കുവയ്ക്കുന്നു.

**അവതരിപ്പിച്ച പ്രധാന വിഷയങ്ങൾ എന്തായിരുന്നു?**

പ്രധാനമായും മൂന്നു പ്രബന്ധങ്ങളാണു സംഭാഷണത്തിൽ അവതരിപ്പിച്ചത്.

---

ക്കുന്നതിൽ പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് സന്നിഹിതനായിരിക്കെ, എന്നീ സംഗതികളാൽ 1934–ൽ മലങ്കരസഭ പാസാക്കിയ ഭരണഘടന പ്രകാരം പാത്രിയർക്കീസിൻെറ പൂർണ്ണ അംഗീകാരവും മലങ്കരസഭയ്ക്കുണ്ടായി.

അന്നു ഉണ്ടായ ആ അന്തരീക്ഷം പുനസ്ഥാപിക്കപ്പെടുകയാണ് ആവശ്യം. അതായത് പൂർണ്ണ സ്വയ ശീർഷകത്വമുള്ള ഒരു ഭാരതീയ ഓർത്തഡോക്സ് സഭ അതിൻെറ പരമാധികാരി ഭാരതീയനായ ഒരു കാതോലിക്കോസ് ഈ സഭയെ നയിക്കയും ഭരിക്കയും, അന്ത്യോക്യൻ പാത്രിയർക്കീസുമായുള്ള പൂർണ്ണ സ്നേഹത്തിലും സഹവർത്തിത്വത്തിലും അന്ത്യോക്യാ ബന്ധമുള്ള സഭകളായി, കാതോലിക്കോസ് ഭാരതത്തിലും, പാത്രിയർക്കീസ് അന്ത്യോഖ്യയിലും വാണരുളുകയും, അന്യോന്യം സൗഹാർദ്ധതയിൽ ഈ സഭ വളർന്ന് ഭാരതത്തിൻെറ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ളീഹായുടെ പ്രേഷിതത്വത്തെ പൂർത്തീകരിക്കുവാൻ ഭാരതീയരായ നമ്മൾ ഏകോപിച്ച് കർത്താവിൻെറ മുന്തിരിത്തോപ്പിൽ പ്രവർത്തിക്കുകയും വേണം.

—o—

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്

(അധികാരവും ശുശ്രൂഷയും; വേദശാസ്ത്ര വീക്ഷണത്തിൽ)

ഡോ. മാത്യു വെള്ളാനിക്കൽ

(അധികാരം വേദപുസ്തക പശ്ചാത്തലത്തിൽ)

ഡോ. സേവ്യർ കൂട്ടപ്പു*

(സഭയുടെ ശുശ്രൂഷാ സ്വഭാവം) എന്നീ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. 'അധികാരവും ശുശ്രൂഷയും' എന്ന വിഷയത്തിൻെറ വിവിധ വശങ്ങളുടെ സമഗ്രമായ പഠനങ്ങളാണിവ.

**'അധികാരവും ശുശ്രൂഷയും' വിശദീകരിക്കാമൊ?**

എല്ലാ അധികാരങ്ങളും, ദൈവത്തിൽനിന്നുള്ളതാണ്. ദൈവം തൻെറ 'സൃഷ്ടിക്ക്' സ്നേഹത്താൽ ഈ അധികാരം പ്രകടിപ്പിക്കുവാനുള്ള കൃപ നൽകിയിട്ടുണ്ട്. അതിനാൽ സൃഷ്ടിയിൽ അധികാരത്തിൻെറ വിനിയോഗം ദൈവീക അധികാരത്തിനു വിധേയമായിരിക്കണം.

ദൈവത്തോടും മനുഷ്യരോടുമുള്ള സന്മാർഗീക വിധേയത്വവും ഇതിൽ ഉൾപ്പെടും. ദൈവിക–മാനുഷികമായ ഈ അധികാരം സമ്യക്കായി പ്രതിഫലിക്കുന്നത് ദൈവപുത്രനായ യേശുക്രിസ്തുവിലാണ്. ക്രിസ്തുവിൽ പ്രകടമായ ഈ അധികാരം ക്രിസ്തുവിൻെറ ശരീരമായ സഭ ഉൾക്കൊള്ളുകയും പ്രപഞ്ച നന്മക്കായി പ്രതിഫലിപ്പിക്കുകയും ചെയ്യുന്നു.

**ക്രിസ്തുവിൻെറ അധികാരത്തിൻെറ പ്രത്യേകത....?**

ക്രിസ്തുവിലുള്ള അധികാരം പ്രഥമമായും പ്രകടമാക്കിയത് സ്നേഹത്തിലും സേവനത്തിലും സ്വയപരിത്യാഗത്തിലുമാണ്. ക്രിസ്തു ഇതു പ്രകടമാക്കിയതിനാൽ ക്രിസ്തുവിൻെറ സ്ഥാനാപതികളായ സഭയിലെ അധികാരപ്പെട്ടവരും സ്നേഹത്തിൻെറയും സേവനത്തിൻെറയും സ്വയ പരിത്യാഗത്തിൻെറയും മാതൃക പ്രകടമാക്കണം.

ദൈവീക രഹസ്യങ്ങളുടെ കാര്യവിചാരകന്മാർ എന്ന നിലയിൽ സഭാശുശ്രൂഷകർ ദൈവാ

രാധനയും സമൂഹ്യശുശ്രൂഷയും (സേവനം) തങ്ങളുടെ വിലപ്പെട്ട സുവിശേഷദൗത്യത്തിന്റെ മുഖമുദ്രയായി കണക്കാക്കണം.

## സഭയിലെ അധികാരം....?

സഭയിലെ അധികാരം നമ്മുടെ ശുശ്രൂഷക്ക് ഉപകരിക്കേണ്ടതാണ്. സഭയുടെ ദൗത്യ ശുശ്രൂഷാ നിർവഹണത്തിൽ തടസമായി വരുന്ന യാതൊരു അധികാര സംവിധാനവും സഭയിലുണ്ടാകരുത്.

ദൈവരാജ്യ സംസ്ഥാപനമെന്ന യഥാർത്ഥീകരണത്തിനുള്ള സഭയുടെ ദൗത്യശുശ്രൂഷ കേവലം മാനുഷികമായ സങ്കുചിത വീക്ഷണങ്ങൾക്ക് വിധേയമായി ശുഷ്കിച്ചു പോകാതിരിക്കുവാൻ നാം ശ്രദ്ധിക്കേണ്ടതാണ്.

## അധികാരവുമായി ബന്ധപ്പെട്ടല്ലേ സഭയിൽ ഭിന്നത ഉണ്ടാകുന്നത്?

നൂററാണ്ടുകളുടെ ചരിത്രം പരിശോധിച്ചാൽ സഭയിൽ 'അധികാരവു'മായി ബന്ധപ്പെട്ടാണു ഭിന്നത ഉണ്ടായിട്ടുള്ളത്. ഇതിനു പ്രധാന കാരണം അധികാരവിനിയോഗത്തിൽ സഭക്കിതരമായ പല 'ലൗകിക ഘടകങ്ങളും' കടന്നുവന്നതാണ്.

വ്യക്തിപരമായും സഭാപരമായും അധികാരവിനിയോഗത്തിനു ധാരാളം ലൗകിക ഘടകങ്ങൾ സഭയിലെ ഉത്തരവാദിത്വപ്പെട്ട അധികാരസ്ഥാനികളെ സ്വാധീനിച്ചിട്ടുണ്ട്. ഇത് സഭയിൽ വിഘടനങ്ങൾക്കും അഭിപ്രായ ഭിന്നതകൾക്കും എന്നാളും കാരണമായിട്ടുണ്ട്.

സഭകളിൽ പ്രത്യേകിച്ച് ഓർത്തഡോക്സ് കത്തോലിക്കാ സഭകളിൽ നിലവിലുള്ള അനൈക്യങ്ങൾ: ദൈവിക അധികാരത്തിന്റെ ശുശ്രൂഷയിൽ വന്ന അപാകതകളുടെ ഉത്തമ ദൃഷ്ടാന്തമാണ്.

അധികാര വിനിയോഗത്തിൽ സഭയിൽ തെററും കുററവും കണ്ടേക്കാം. എന്നാൽ സഭയിൽ നിരന്തരമായ തിരിഞ്ഞുനോട്ടവും അനുതാപവും സ്വയം തിരുത്തലും എന്നും ആവശ്യമാണ്.

## സമൂഹത്തിലെ അധികാരം....?

സമൂഹത്തിൽ നിലവിലുള്ള എല്ലാ അധികാരവ്യവസ്ഥിതികളും ദൈവിക അധികാരത്തിന്റെ പല നല്ല വശങ്ങളും പ്രകടിപ്പിക്കുന്നുണ്ടെങ്കിലും അതിൽതന്നെ പൂർണ്ണതയില്ല.

## സഭാ ഐക്യം....?

വിശുദ്ധ ത്രിത്വത്തിൽ കാണുന്ന ഐക്യം സഭയിലും ഉണ്ടാകണം. ത്രിത്വാധിഷ്ഠിതമായ സഭാ ഐക്യം കാതലായ അടിസ്ഥാനതത്വമാണ്. സഭയിലെ നേതൃത്വ ശുശ്രൂഷ ഈ ലക്ഷ്യത്തെ സ്വാംശീകരിക്കാതെ വരുമ്പോൾ സഭയിൽ ഭിന്നതയും അധികാര വടംവലികളും ഉണ്ടാകുന്നു.

ദൈവദത്തമായ അധികാരവിനിയോഗത്തിന്റെ ശരിയായ മാനങ്ങൾ പുനരാവിഷ്ക്കരിക്കുവാൻ സഭയ്ക്കു കഴിയണം. സഭകൾ പരിപൂർണ്ണ ഐക്യത്തിലേയ്ക്കു നീങ്ങണം.

സഭാ നേതൃത്വ ശുശ്രൂഷയിലുള്ളവർ ദൈവിക സംസർഗവും ആത്മീയ ഐക്യവും സഭയിൽ പ്രത്യേകമായും പ്രപഞ്ചത്തിൽ പൊതുവേയും ഉണ്ടാകേണ്ടതിനു 'സമർപ്പണ ശുശ്രൂഷ' നിർവഹിക്കേണ്ടതാണ്.

## സംഭാഷണത്തിൽ എന്തെങ്കിലും ധാരണ ഉണ്ടായിട്ടുണ്ടോ?

ഇരുസഭകളുടെയും 'എപ്പിസ്ക്കോപ്പൽ സ്വഭാവം' 'കൗദാശിക ആരാധന' ക്രിസ്തുശാസ്ത്ര വീക്ഷണം' എന്നിവയിൽ നേരത്തെ ധാരണ ഉണ്ടായിട്ടുണ്ട്.

പോർട്ടുഗീസുകാരുടെ വരവിനു മുമ്പുള്ള ചരിത്രത്തെക്കുറിച്ചും യോജിപ്പുണ്ട്. അത് ഇപ്രകാരമാണ്.

—പോർട്ടുഗീസുകാരുടെ വരവിനുമുമ്പ് മാർത്തോമ്മാ ക്രിസ്ത്യാനികൾ' ഒരു സമൂഹമായിരുന്നു. ഈ സമൂഹം അവരുടെ തനിമയെക്കുറിച്ചും പാരമ്പര്യത്തെക്കുറിച്ചും ആഴമായ ബോധ്യമുള്ളവരായിരുന്നു.

മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സമൂഹ്യ സാംസ്ക്കാരികരംഗത്ത് ഭാരത സംസ്ക്കാരത്തിൽ അലിഞ്ഞുചേർന്ന ജീവിതശൈലി പുലർത്തിയിരുന്നു.

പോർട്ടുഗീസുകാരുടെ സ്വാധീനം മാർത്തോമ്മാ ക്രിസ്ത്യാനികളിൽ സാരമായ വ്യതിയാനങ്ങൾ വരുത്തി. വൈദേശിക വ്യവസ്ഥിതിയുടെ കടന്നാക്രമണവും സമൂഹത്തിന്റെ പ്രതികൂലതയും മാർത്തോമ്മാ ക്രിസ്ത്യാനികളെ രണ്ടു വിഭാഗങ്ങളാക്കി.

## അടുത്ത സംഭാഷണം...?

ഈ സംഭാഷണത്തിന്റെ വിശദപഠനങ്ങൾക്കായി 1996 നവം. 25—നു സമ്മേളിക്കുന്നുണ്ട്.

'പുതിയ നിയമസഭയിലെ അധികാരങ്ങൾ' 'അധികാരം: സഭചരിത്രത്തിൽ' 'സഭ: അധികാരവും അധികാരപരിധിയും ' മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സഭയിലെ അധികാര ഘടനകൾ' 'സഭയിലെ ഇന്നത്തെ അധികാര ഘടനകളും നിർദ്ദേശങ്ങളും' എന്നീ നാലു വിഷയങ്ങൾ അന്നു സമഗ്രമായി ചർച്ച ചെയ്യും.

തയ്യാറാക്കിയത്:

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

***

# PARUMALA SEMINARY CHURCH EXTENSION FUND

## Through Parumala Seminary

### as on 25-10-1995

| Name | Amount |
|---|---|
| K. M. Mathew, Chief Edltor, Manorama | 1,00,000 |
| Mini Varghese, Edayadiyil, Thumpamon North | 500 |
| Kurien Varghese, Malayil, Karepuzha | 1,500 |
| Bindhu Subhah, Kallarackel, Mavelikara | 200 |
| Rajan Mathew, Mannilpeedikayil, Kulathupuzha. | 1,000 |
| Biju Manalel, Melpadom. | 500 |
| V G Daniel, Valiathekkethu, Kaipattor. | 101 |
| George Mathew, Kaniyamparambil, Puthiakavu. | 51 |
| Mathew M. Thomas, TTT Pawai, Bombay 76. | 400 |
| Thomas O George Ottaplackel, Thalakulam | 1000 |
| V. T Thomas, Vazhanganamuttathu. Thumpamon. | 101 |
| M M. Thomas, P. B No. 660, VAQ UAE (500 Dhs) | 4,000 |
| Shalu Mathew, Panchayattinkal, Inthithanam. | 201 |
| Susan Baby, Paruthipallil, Eramathoor, | 201 |
| C. J. Antony, Cheeran house, Kunnamkulam | 500 |
| K. I. Varghese, Kunnathuchirayil, Manarcad. | 501 |
| P. C. Mathew, Kadavil Mary villa, Chandanapally | 100 |
| Jogi Abraham, Chirayil house, Thazhathangady | 101 |
| Reji George, Kakkattu Puthenveedu, Parakodu. | 5,000 |
| M. S. Varghese Kuzhivilethumamoottil, Thazakkara | 500 |
| Abraham Kuruvila, Maliakel, Kottayam-1 | 6,000 |
| Varkey Cherian, Kattaparambil, Harippadu | 350 |
| Sheena, Peace hill, Kottayam | 200 |
| Iype Ninan, Thevaradiyil, Puthupally | 500 |
| Elizabeth Thomas, Chiramel, Kuttappuzha | 51 |
| George Thomas, Thundiathu Pramadom | 1,000 |
| Annamma Alex, Alappattu, Makkamkunnu | 1,000 |
| Ammukutty Thomas, Thaleekal Kattanam | 1,000 |
| Biju Mathew, Arackamannil Athikayam-Ranni | 500 |
| Annamma Abraham, Mammoottil, Chenganoor | 1,000 |
| Sam, Thayil, Edanad | 1,000 |
| Molly Abraham, Padanilathu, Paruthumpara | 50 |
| E. P. Cherian, Edayathu, Ayavanam | 50 |
| Mathen P. Varghese, 2843 Brighton street, N Y | 626 |
| Jose Samuel, Puthenpurackel, Kothalabhagom | 101 |
| George Stephen, Puthenparampil, Payanamon Konni | 1,000 |
| Babu Abraham, Vazhayil Vadakedathu, Kavumbhagom | 400 |
| Jesseyamma Thomas, Puthenveedu Ashtamudi | 500 |
| A. N. Thomas, Annadamangalam, Sasthamkotta | 200 |
| T. T. Ninan, Annadamangalam, Sasthamkotta | 200 |
| Grace Iype, Kovoor, Vaipoora, Vengal | 101 |
| C. S. Oommen, Churalakuzhiyil, Vennikulam | 100 |
| Binu Abraham, Padanilathu, Paruthumpara | 100 |
| Sherly Mathew, Palaparambil Muttambalam | 600 |
| I Chacko, 4606, Iroquois Pasatana, Texas 77504 U S A | 3,800 |
| Oommen, Vaaghese, Pandalathupeedikayil, Puthencavu | 500 |
| Price Varghese, Mangalore | 15,000 |
| A Chacko, Kariyil, Manganam | 100 |
| Sosamma Cherien, Peedikayil, Othara | 300 |
| M M. Joseph, Marozhiukayil, Vazhoor | 102 |
| Shaji Varkey, Chuavazhayil, Killirror | 5,000 |
| Sumathy, Deepam Bhavan. Chenganoor | 1,001 |

| | |
|---|---|
| Rachel Mathew, 4205 Aralia Street, Mesqife Texas | 360 |
| Kuruvila Varghese, Moossarathu, Ullanoor | 10,010 |
| Samuelkutty, Muttuvelil Vattavila, Pandithitta | 50 |
| J. Rajan, Ushas Ayoor | 1,000 |
| Alexander & Elizabeth, Puthenpurayil Arpookara | 100 |
| P. V. Zachariah, Puthenveetil melathadhil, Kidanganoor | 100 |
| A. D. Joseph, Thottathil, Manjanikara, | 1000 |
| T. K. Varghese, Naduvakkathu, Puthenparambil Kallissery | 1,001 |
| P. V J Philip Chacko, Parakattu, Palaghat | 1000 |
| Maju Koruthe. Cheriyil Thiruvalla | 1,500 |
| Elizabeth Mathew, Abu Dhubai Travel Beaure, Abu Dhabai | 600 |
| Elizabeth Matew, P. O Box No. 278, Abu Dubai | 500 |
| Varghese Kurien, Kochupilaparambil, Vakathanam | 200 |
| P. V. Varughese, Bombay | 2,000 |
| Abraham, Valayil, Nedumavu | 100 |
| Philip Mathew, Kalathil, Perumthuruthy | 251 |
| Thomas T. Daniel, Kalloor. Mavelikara | 500 |
| Chithambaram, Karalit, East Kallada. | 1,000 |
| Mr. K. V. Koruth, 104 Jalankelapa, Suwit | 800 |
| Mr. Mathew Jaimes, Karukayil, Trivandrum | 500 |
| Mr Mohan John Philip, Kunninkara, Chingavanam. | 1,001 |
| Santhi Kurien, U. S. A | 3,350 |
| Mr. V. M. Paulose, Vettikattil, Venpala | 100 |
| Mr. A. G. Varghese & Mr. A. G, Thomas, Ayanikattu, Pathanapuram | 5,000 |
| Mr. K. V. Jacob, Manils Nagar, Andheri (W) Bombay | 1,500 |
| Mr. T. E. Kurien, Lavanya Vazhakkala Krnakulam | 2,500 |
| Mr. Varghese, Kodiyattu, Kunnikodu. | 10,000 |
| Mr. C. P Abraham, Chamakkadan, Vengoor | 1,000 |
| Mr. George K. Mathew, George Bhavan Ayroor P. O. | 50 |

## THROUGH CATHOLICATE OFFICE, DEVALOKAM

| | |
|---|---|
| Susan Kuruvilla, Eruva Kayamkulam | 1,000 |
| K. O Markose, Puthenchantha, Vakathanam | 101 |
| Mirian Abraham, C o. A. K. Thomas | 10,000 |
| P C Abraham, Padinjarekkara Kottayam | 1,00,000 |
| Mathew M. Thomas, Muthoot Kozhencherry | 10,000 |
| President Parumala Seminary St. Peters Prayer Group | 10,001 |
| Rev. Fr. M C. George, Meenchira Kuzhimattom | 100 |
| Isaac Abraham Puthenangady, Kottayam | 501 |
| G. John Kurandiphall I Thattarampalam | 100 |
| K K. Varughese, Vel.kkekattu Champakara | 500 |
| M. C. Chacko, Malipurathu Niranam | 1000 |
| T. K. Philip P. C. Kwd Kottayam | 301 |
| A C. Ipe Anthiyalumkal Elanji | 1001 |
| Pothen Thomas, Kalackkattu Mavelikara | 500 |
| K. K. Varughese, Kottay I Thottakkattukara | 50) |
| K. M. Benjamin, Joy Villa Pallippad | 1001 |
| St. Marys Orthodox Cathedrel, Brahmvar | 1100 |
| G. Kiran Samuel Pengamuck | 1000 |
| V. M. George V. M. G. Mandiram Thevelakkara | 101 |
| C, V. Cherian Cherathalackal Calicut | 2500 |
| Dr. Kunji Chacko M, Jacob Alleppey | 10,001 |
| K. P. Jacob, Kodiyathu, Kizhumuri | 50 |
| V. Yesudasan Kottakuzhiyil, Manappally | 400 |
| Total | 357720 |

(സംഭാവനകൾ Parumala Seminary Church Extension Fund എന്ന പേരിൽ ചെക്കായോ, ഡ്രാഫ്റ്റ് ആയോ പ. കാതോലിക്കാബാവാ തിരുമനസ്സിലേയ്ക്ക് അയയ്ക്കണം.)

# എന്റെ ആത്മീയ ഗുരുവിന്റെ പാവനസ്മരണയ്ക്ക്

(തന്റെ ജന്മശതാബ്ദി വർഷത്തിൽ)



''ഭംഗ്യാ ദൈവസുതാ! നിന്നെ
ശുശ്രൂഷിച്ചൊരു വൈദികനെ
നിന്നാഗമന മഹാനാളിൽ
ഓർത്തു മുഖപ്രഭയേകണമേ.''

**V. C. JOSEPH, Vettikkad House,**

**EBENEZER COLONY, SANKARIDRUG-637301**

**SELAM DISTRICT, TAMIL NADU.**

# ഐക്യം അകലെ...................

പി. കെ. കോരുത്, മുളക്കുഴ

സഭാകേസ് വിധിയിൽ സഭയിൽ ശാശ്വത സമാധാനം പുനഃസ്ഥാപിക്കാനുള്ള മാർഗങ്ങൾക്ക് അനുകൂലമായ തീരുമാനങ്ങളാണ് സുപ്രീംകോടതിയുടേത്. ആ തീരുമാനങ്ങൾ സർവാത്മനാ സ്വീകരിച്ചുകൊണ്ട് ഏകോദരസഹോദരങ്ങളെപോലെ ഇനിയും കഴിയാൻ സഭാംഗങ്ങൾ എല്ലാവരും പരിശ്രമിക്കുകയും പ്രാർത്ഥിക്കയും ചെയ്യണം.

## ശാശ്വത സമാധാനം

കോടതിവിധി വന്നയുടനെ അതിന്റെ ദുർവ്യാഖ്യാനങ്ങൾ പല മാധ്യമങ്ങളിലും പ്രത്യക്ഷപ്പെടുകയുണ്ടായി. എന്നാൽ വിധിയുടെ യഥാർത്ഥ സ്വഭാവം പരസ്യം ആയതോടു ആ വൃഥാശ്രമം ഉപേക്ഷിക്കുകയും അനുരഞ്ജനത്തിന്റെ പാത സ്വീകരിക്കണമെന്നുള്ള മനോഭാവം പ്രകടമാക്കുകയും ചെയ്തിട്ടുള്ളത് ശുഭോദർക്കമാണ്. രണ്ടു വിഭാഗങ്ങൾ തമ്മിലുള്ള തർക്കം അനുരഞ്ജന സംഭാഷണങ്ങളിൽകൂടിയോ ശ്രേഷ്ഠ വ്യക്തികളുടെ മദ്ധ്യസ്ഥതയിലോ തീർക്കുന്നത് കേസ് ഉത്ഭവിക്കുന്നതിനു മുമ്പോ, കേസു ഉണ്ടാകാൻ പാടില്ല എന്ന സദുദ്ദേശത്തിലോ ആയിരിക്കണമായിരുന്നു. എന്നാൽ കോടതിവിധിയിൽ കേസിനും ആസ്പദമായ തർക്കങ്ങൾക്ക് അസന്നിഗ്ദ്ധമായ പരിഹാര തീരുമാനങ്ങൾ വന്ന സ്ഥിതിക്ക് അനുരഞ്ജനത്തിന്റെ പ്രശ്നം ഉദിക്കുന്നില്ല. ശാശ്വത സമാധാനത്തിന് വിധി അനുസരിക്കുക മാത്രമാണ് ഏക പോംവഴി.

1958–ലെ വിധിയെ തുടർന്ന് സഹൃദത്തിന്റെയും സാഹോദര്യത്തിന്റെയും പേരിൽ കോടതിവിധി നിയമാനുസരണം നടപ്പാക്കാതെ പല വിട്ടുവീഴ്ചകളും ചെയ്ത് ഒരു അനുരഞ്ജന നാടകം അഭിനയിച്ചതിനാലാണ് കാലഹരണസമയത്തിനുശേഷം വീണ്ടും കേസുണ്ടാകുവാൻ ഇട വന്നത്. ആയതിനാൽ ഭാവികാര്യങ്ങൾ ചർച്ച ചെയ്യുമ്പോൾ മുൻകാല അനുഭവങ്ങൾ നമുക്കു പാഠമായിരിക്കേണ്ടതാണ്.

വിധി നടപ്പാക്കുന്നതിന് നിയമാനുസൃത നടപടികൾ സ്വീകരിക്കുന്നതോടൊപ്പം തെററിധാരണയിൽ കഴിയുന്ന വൈദികരെയും ഇടവക ജനങ്ങളേയും ബോധവൽക്കരിക്കുകയും വേണം. അവരുടെ വികാരങ്ങളെ വൃണപ്പെടുത്താതെ നമ്മുടെ പൂർവ പിതാക്കന്മാർ വിദേശാക്രമത്തിൽനിന്നും സഭയെ സ്വതന്ത്രമാക്കി സംരക്ഷിക്കുന്നതിന് അനുഭവിച്ച വേദനകളും യാതനകളും വിവരിക്കുന്ന സഭാചരിത്രം പഠിക്കാൻ അവർക്ക് അവസരം ഉണ്ടാക്കണം. സഭയുടെ സ്വാതന്ത്ര്യത്തെപ്പററി ശരിയായ അവബോധം കേസ് വിധിച്ച സഭേതരരായ ജഡ്ജിമാർക്ക് ഉണ്ടായത്രപോലും സഭാമക്കൾക്ക് ഉണ്ടാകാത്തത് അവരെ ശരിയായ പാതയിൽ നയിക്കാൻ നേതാക്കൾ ഇല്ലാതെപോയതുകൊണ്ടാണ്. പ്രസ്തുത കുറവ് പരിഹരിക്കാൻ ആവശ്യമായ നടപടികൾ സ്വീകരിച്ച് പ്രചരണം നടത്തുകയും വേണം. അന്ത്യോക്യാ പാത്രിയർക്കീസ് ആകമാന ഓർത്തഡോക്സ് സഭയുടെ ആത്മീയ മേലദ്ധ്യക്ഷനാണെന്നു അംഗീകരിക്കുന്നുണ്ടെങ്കിൽതന്നെ ഇതരഓർത്തഡോക്സ് സഭയിൽ അദ്ദേഹത്തിന് യാതൊരു അധികാരവും ഇപ്പോൾ ഇല്ലാത്തതുപോലെ മലങ്കരസഭയിലും ഇല്ല എന്ന കാര്യം അവരെ ബോദ്ധ്യപ്പെടുത്തണം.

## നിയമ നടപടി വേണം

കോടതിവിധിയിൽ പരാമർശിക്കപ്പെട്ട ഒരു പ്രധാന കാര്യമാണ് നിയമാനുസൃതം തെരഞ്ഞെടുക്കപ്പെടാത്ത മെത്രാന്മാർക്ക് പള്ളികളിൽ അവകാശമോ അധികാരമോ ഇല്ല എന്നുള്ളത്. അവരെ നിരുപാധികം സഭയിൽ സ്വീകരിക്കുക എന്നുള്ളത് ആ നിയമത്തിന്റെ ഉദ്ദേശശുദ്ധിയെതന്നെ ചോദ്യം ചെയ്യലാണ്, കോടതി അലക്ഷ്യവും ആണ്. ആയതിനാൽ കോടതിവിധി നിയമാനുസൃതം നടപ്പാക്കിയശേഷം ആദ്യം കൂടുന്ന അസോസിയേഷനിൽ അവരുടെ സ്ഥാനാർത്ഥിത്വത്തെ സംബന്ധിച്ച് സൂക്ഷ്മ പരിശോധന നടത്തി ഉചിതമായ തീരുമാനം എടുക്കാവുന്നതാണ്.

ചുരുക്കത്തിൽ ഒരു നിരുപാധിക സ്വീകരണം ഇനി നടത്തുന്നത് വീണ്ടും പലവിധ കേസുകൾ ഉത്ഭവിക്കാൻ ഇടയാകുന്നതാകയാൽ നിയമപരമായ നടപടികളിൽകൂടിയല്ലാതെ ഐക്യത്തെ സ്വാഗതം ചെയ്തുകൂടാ. **

---

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഏബ്രഹാം, കുവൈററ്.



പി. എ. മത്തായി, ചക്കുവരയ്ക്കൽ.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## ബൈബിൾപഠനം
## പാഠം 63
## (വെളിപാട് 1–7)

വിജയിയുടെ പേരും വിലാസവും

പേര്: മറിയാമ്മ ജോഷ്വാ

വിലാസം: ചിററക്കാട്ട്, കൈരളീപ്പുരം
മുണ്ടുകോട്ടയ്ക്കൽ, പത്തനംതിട്ട

രജി. നമ്പർ: 9996

ഭദ്രാസനം: തുമ്പമൺ

## വെളിപാട് 1–7 ശരിയുത്തരം

1. ദൈവത്തിൻെറ വചനവും യേശുക്രിസ്തുവിൻെറ സാക്ഷ്യവും 1:2
2. ദൈവവചനം വായിക്കുകയും, കേൾക്കുകയും പ്രമാണിക്കുകയും ചെയ്യുന്നവൻ 1:3
3. മനുഷ്യപുത്രൻ 1;18
4. ആദ്യസ്നേഹം വിട്ടുകളഞ്ഞു 2:4
5. മരണപര്യന്തം വിശ്വസ്തനായിരിക്ക 2:10
6. അന്തിപ്പാസ് 2: 13
7. സദ്ദീസിലെ സഭ 3:4
8. ഫിലെദെഫ്യായിലെ സഭ 3:8
9. ശാസിച്ചു ശിക്ഷിക്കുന്നു 3:19
10. രാപ്പകൽ വിശ്രമം കൂടാതെ ദൈവത്തെ സ്തുതിക്കുന്നു 4:8
11. അകത്തും പുറത്തും എഴുത്തും ഏഴു മുദ്രയിൽ മുദ്രയിട്ടതും 5:1
12. അറുക്കപ്പെട്ട കുഞ്ഞാട് 5:6
13. വിശുദ്ധന്മാരുടെ പ്രാർത്ഥനയെന്ന ധൂപവർഗം നിറഞ്ഞത് 5:8
14. സ്തോത്രവും, ബഹുമാനവും, മഹത്വവും, ബലവും 5:13
15. മനുഷ്യർ അന്യോന്യം കൊല്ലും 6:4
16. വെള്ളനിലയങ്കി 6:11
17. അറുക്കപ്പെട്ട ആത്മാക്കളോട് 6;1
18. കുരുത്തോല 7:9
19. ദൈവത്തിൻെറയും കുഞ്ഞാടിൻെറയും ദാനം 7:10
20. മഹാകഷ്ടത്തിൽനിന്നു വന്നവർ 7:14

## പാഠം 63 വെളിപാട് (1:7)
## ശരിയായ ഉത്തരം അയച്ചുതന്നവർ

1. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
2. മറിയാമ്മ മാത്യു, ബറോഡ
3. മെറീന വറുഗീസ്, മൂവാററുപുഴ
4. തങ്കമ്മ എബ്രഹാം, കോടുകുളഞ്ഞി
5. പൗലോസ് വി. എം., കാക്കവയൽ
6. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
7. ജിജി വറുഗീസ്, കുന്നന്താനം
8. മോളി മാത്യൂസ്, നാരങ്ങാനം
9. ആഷാ ജോൺ, കുണ്ടറ
10. വി, ജോർജ്, ജാംനഗർ
11. സാറാമ്മ തോമസ്, മലാട്
12. ഏലിസബേത്ത് മാത്യു, ഭുവനേശ്വർ
13. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
14. എം. വി. വറുഗീസ്, ആങ്ങമൂഴി
15. മറിയാമ്മ അലക്സ്, കവിയൂർ
16. സാറാമ്മ യോഹന്നാൻ, ഏനാത്ത്
17. കെ. സി. ജോർജ്, പെങ്ങാമുക്ക്
18. ഗീതാ കൃഷ്ണൻ, തലവടി
19. കോശി മത്തായി, നന്ദിനി
20. പി. സി. തോമസ്, റെയ്പൂർ
21. ബിനോയി പി. ജോർജ്, ജനക്പുരി


MATRIMONIAL

Alliance invited from professionally qualified persons (Engineers, Doctors, Accountants, M, B As. etc.) for an Orthodox Christian good looking girl, white complexion - 25 years. Presently, doing interneship after completed B. Vet. (5 years Degree) course from Govt. Veterinary College, Trichur. Immediately after interneship, Gets employed in gazetted status with the State Govt. Hailing from an ancient Orthodox Family Now settled in Ernakulam.

Box No. 187
C/o Malankara Sabha
Kottayam-686038

22. അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
23. കെ. എം. ചെറിയാൻ, സാഗർ
24. ഷിബു വറുഗീസ്, മൈലപ്ര
25. സാറാമ്മ ചെറിയാൻ, മലാട്
26. തങ്കമ്മ പുന്നൻ, കുമരകം
27. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
28. അജിതാ ഉമ്മൻ, മാന്തുക
29. പൊന്നമ്മ തോമസ്, അഹമ്മദബാദ്
30. ജോൺ വറുഗീസ്, സായ്ഡാബാദ്
31. അനിൽ പുന്നൂസ് I N S രൺവിജയ്
32. ലില്ലി മാത്യു, കനകപ്പലം
33. ചിന്നമ്മ ജോൺ, ഉളനാട്
34. സുജ ജോർജ്, നാരങ്ങാനം
35. ഓമന ജോൺ, കിടങ്ങന്നൂർ
36. ഏലിസബേത്ത്, നാരങ്ങാനം
37. ജയി സൈമൺ, കോയിപ്രം
38. കെ. ററി. വറുഗീസ്, കേളകം
39. സുനി ഉമ്മൻ, കൊട്ടാരക്കര
40. പി. എം. ചാക്കോ, കിടങ്ങന്നൂർ
41. ലീലാമ്മ ജേക്കബ്, പുന്നവേലി
42. ഷൈനി, മൈനാഗപ്പള്ളി
43. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
44. സി. യു. ഡേവി, കൊച്ചി
45. അല്ലി ചുങ്കത്ത്, കുന്നംകുളം
46. കെ. സി. ഏലിസബേത്ത്, കൊച്ചി
47. അച്ചാമ്മ വറുഗീസ്, മുണ്ടിയപ്പള്ളി
48. ഗീവറുഗീസ് ശമുവേൽ, നിരണം
49. മറിയാമ്മ വറുഗീസ്, ആനിക്കാട്
50. പി. എസ്. ഈപ്പൻ, കടമ്പാ
51. നിർമ്മല ഏബ്രഹാം, ലുധിയാന
52. ജോളി കാര്യൻ, പുത്തൻകാവ്
53. പ്രദീപ്, വറുഗീസ്, നിരണം
54. മോനമ്മ വറുഗീസ്, ആഞ്ഞമൂഴി
55. തങ്കമ്മ ഈപ്പൻ, നിരണം
56. ഏലിയാമ്മ മാത്യു, പുതിയകാവ്
57. ആനി വറുഗീസ്, നോയിഡ (U. P.)
58. കെ. എം. തോമസ്, മദ്രാസ്
59. ഗ്രേസി വറുഗീസ്, റെയ്പൂർ
60. മറിയാമ്മ വറുഗീസ്, നാരങ്ങാനം
61. ഓമന ചാക്കോ, മറിയത്തുരുത്ത്
62. ഏലിയാമ്മ തോമസ്, സൂററ്റ്
63. റേച്ചൽ ചാക്കോ, ആനിക്കാട്
64. ജയ കോശി, അഹമ്മദബാദ്
65. കുഞ്ഞുമോൾ ജോർജ്, കൊരട്ടി
66. മറിയാമ്മ ജോറി, കോടുകുളഞ്ഞി
67. ബിനു മാത്യു, കരിപ്പുഴ
68. ലിസി പ്രസാദ്, മൊഹാലി
69. അന്നമ്മ മാത്യു, കൈപ്പട്ടൂർ
70. ഷേർളി യോഹന്നാൻ, തൃപ്പിലഴികം
71. മജു വറുഗീസ്, കോററാത്തൂർ
72. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
73. മേരി ജോർജ്, ബോംബെ
74. ബേബി മോനച്ചൻ, ചേപ്പാട്
75. സണ്ണി ജോർജ്, മാലക്കര
76. റെജി തോമസ്, ശൂരനാട്
77. റെജി വറുഗീസ്, മൈലപ്രാ
78. മിനി ജോർജ്, കുന്നംകുളം
79. അനി ജോർജ്, ആർത്താററ്
80. മഞ്ചു വറുഗീസ്, പിരളശേരി

—•—

## രചനകൾ ക്ഷണിക്കുന്നു

മലങ്കരസഭാ മാസികയിലേക്ക് ലേഖനങ്ങൾ, പ്രതികരണങ്ങൾ, ഫീച്ചറുകൾ, ഇൻറർവ്യൂകൾ, പുസ്തകനിരൂപണങ്ങൾ, വായനക്കാരുടെ കത്തുകൾ, എന്നിവ ക്ഷണിക്കുന്നു. രചനകൾ മൂന്നു പേജിൽ കവിയരുത്. പ്രസിദ്ധീകരിക്കാത്തവ തിരിച്ചുകിട്ടുവാൻ മതിയായ സ്ററാമ്പ് പതിച്ച കവർ ഉണ്ടായിരിക്കണം. രചനകളും സഭാവാർത്തകളും അയയ്ക്കേണ്ട വിലാസം:

ചീഫ് എഡിററർ, മലങ്കരസഭ, പി. ബി. നമ്പർ. 98. കോട്ടയം—686001

## പ്രാദേശിക പ്രതിനിധികളെ ആവശ്യമുണ്ട്

മാസികയുടെ സർക്കുലേഷൻ ഉയർത്താൻ പ്രാദേശിക തലത്തിൽ പ്രതിനിധികളെ ആവശ്യമുണ്ട്. വരിക്കാരെ ചേർക്കുക, പരസ്യം പിടിക്കുക, വാർത്തകൾ ശേഖരിക്കുക, ഇടവകകളിൽ മാസിക വിതരണം ചെയ്യിക്കാനുള്ള സംവിധാനം ഉണ്ടാക്കുക എന്നിവയാണു മുഖ്യജോലി.

ആകർഷകമായ കമ്മീഷൻ വ്യവസ്ഥകൾ!
മാസം 2000 രൂപാവരെ സമ്പാദിക്കാം!

മലങ്കരസഭയുടെ ഭദ്രാസന പ്രതിനിധികളാകുവാൻ ആഗ്രഹിക്കുന്നവർ ഡിസംബർ 10—നു മുമ്പ് അപേക്ഷിക്കണം.

മാനേജർ, മലങ്കരസഭ, ദേവലോകം, കോട്ടയം—686038.

# വാർത്തകളും കുറിപ്പുകളും

## ആത്മഹത്യ: പ്രാർത്ഥന അനുവദിച്ചു

കോട്ടയം: ആത്മഹത്യചെയ്തവരുടെ മൃതദേഹം പള്ളിയിൽ കൊണ്ടുവന്ന് ഉചിതമായ പ്രാർത്ഥനകൾ നടത്തി സംസ്കാരം ഉചിതമായ സ്ഥലത്ത് നടത്തുവാൻ പ. കാതോലിക്കാബാവാ തിരുമേനി അനുവദിച്ചിരിക്കുന്നു.

ആത്മഹത്യചെയ്തവരുടെ സംസ്കാരം സംബന്ധിച്ച് ജൂലൈയിൽ നടന്ന സുന്നഹദോസ് എടുത്ത തീരുമാനപ്രകാരമാണ് പ. ബാവാ കൽപ്പന പുറപ്പെടുവിച്ചത്.

ആത്മഹത്യചെയ്തവരുടെ ബന്ധുക്കൾ സഭയുടെ മക്കളാണ്. അവർ അന്നേരം അനുഭവിക്കുന്ന വേദനകൾക്കും യാതനകൾക്കും ഒരതിർത്തിയുമില്ല. അവരുടെ വേദനയിൽ ചെന്ന് ആശ്വസിപ്പിക്കേണ്ടത് ദൈവസ്നേഹികളായ എവരുടേയും ചുമതലയാണ്.

ആത്മഹത്യ നിരുത്സാഹപ്പെടുത്തുവാൻ വൈദികരും, മന:ശാസ്ത്രജ്ഞന്മാരും പ്രത്യേകം ശ്രദ്ധിക്കുകയും, അതിനായി പരിശ്രമിക്കുകയും വേണം.

സമാധാന ദായകനായ ക്രിസ്തുവിനെ കാണുകയും ക്രിസ്തുവുമായി ബന്ധപ്പെടുകയും ചെയ്താൽ മനുഷ്യൻ ആത്മഹത്യയിൽനിന്നും പിൻതിരിയും. പ.ബാവാ കൽപ്പനയിൽ പറഞ്ഞു.

## ശിശുദിനറാലി ചെങ്ങന്നൂരിൽ

ചെങ്ങന്നൂർ: അഖിലമലങ്കര ബാലസമാജത്തിന്റെ ആഭിമുഖ്യത്തിൽ ഡിസംബർ 10 ശിശുദിനമായി ആഘോഷിക്കും.

പഴയസുറിയാനി പള്ളിയിൽനിന്നും ബഥേൽ ജംഗ്ഷനിലേക്ക് ശിശുദിന ഘോഷയാത്ര നടത്തും. പൊതുസമ്മേളനം പ. കാതോലിക്കാബാവാ ഉദ്ഘാടനം ചെയ്യും. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കും.

## ബാലഗ്രാം

ഇററാൻസി: കുഷ്ഠരോഗ നിവാരണത്തിന് സഭയുടെ മൂന്നാമത്തെ ബാലഗ്രാം ഇററാൻസിയിൽ ആരംഭിച്ചു. കെ. ഐ. ഫിലിപ്പ് റമ്പാൻ അദ്ധ്യക്ഷം വഹിച്ച യോഗത്തിൽ ഫാ. സി. ജെ. ജോഷ്വ ഫാ. സാം ഉമ്മൻ എന്നിവർ പ്രസംഗിച്ചു.

ഇററാൻസി റയിൽവേ സ്റേറഷനിൽനിന്നും ഏഴു കിലോമീററർ അകലെ ഭോപ്പാൽ–നാഗപ്പൂർ നാഷണൽ ഹൈവേയിൽ ഇതിനായി 8 ഏക്കർ സ്ഥലം വാങ്ങിയിട്ടുണ്ട്. ബാലഗ്രാമിന്റെ വിലാസം:

ഫാ: സി. ജെ. ജോഷ്വാ, സെൻറ് പോൾസ് ബാലഗ്രം, പി.ബി. നമ്പർ 45, ഇററാൻസി പി. ഒ., എം. പി. 461111

## ലോക യുവജന സമ്മേളനം

സൈപ്രസ്: ലോക ഓർത്തഡോക്സ് യുവജന സമ്മേളനം സൈപ്രസിൽ നടന്നു. 45 രാജ്യങ്ങളിൽനിന്ന് പ്രതിനിധികൾ പങ്കെടുത്തു.

ഗീവറുഗീസ് മാർ കൂറിലോസ് എപ്പിസ്കോപ്പാ, ഫാ. ജോൺ തോമസ്, ഫാ. കുര്യൻ ദാനിയേൽ, ഫാ. ജോൺസൺ കോട്ടപ്പുറം, പ്രൊഫ: ഇ. ജേക്കബ് ജോൺ എന്നിവർ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചു.

## അദ്ധ്യാപക പരിശീലന ക്ലാസ്

ചെങ്ങന്നൂർ: ഭദ്രാസന സൺഡേസ്കൂൾ അദ്ധ്യാപക പരിശീലന ക്ളാസ് തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

ഡയറക്ടർ ജനറൽ ഫാ: സി. ജെ. ജോഷ്വാ, ഫാ. നൈനാൻ വി. ജോർജ്, ഫാ. ഐപ്പ് പി. സാം, ഫാ. ജോൺ പോൾ, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. കെ. എൻ. മാത്യു വൈദ്യൻ,

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ

നവം. 25: പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് II<br>പഴയ സെമിനാരി, കോട്ടയം.

ഡിസം. 3: തോമ്മാ മാർ ദിവന്നാസ്യോസ്<br>താബോർ ദയറ,<br>പത്തനാപുരം

ഡിസം. 8: പ: ബസേലിയോസ് ഔഗേൻ കാതോലിക്കാബാവാ,<br>ദേവലോകം, കോട്ടയം

ഡിസം.13: ദാനിയേൽ മാർ പീലക്സിനോസ്, ബേസിൽ അരമന,<br>പത്തനംതിട്ട

ഡിസം.17: പ: ബസേലിയോസ് ഗീവർഗീസ് പ്രഥമൻ<br>കാതോലിക്കാബാവാ<br>വള്ളിക്കാട്ട് ദയറ, വാകത്താനം

ഡിസം.21: വി. മാർ തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിദിനം.

ഡിസം. 26: യാക്കോബ് മാർ പോളിക്കാർപ്പോസ്. സീയോൻ<br>സെമിനാരി, കൊരട്ടി




## ആകർഷകമാക്കണം

മലങ്കര സഭാ മാസികയുടെ കെട്ടും മട്ടും മാററി കൂടുതൽ ആകർഷകമാക്കണം. ഈടുററ ലേഖനങ്ങൾ ഉൾപ്പെടുത്തണം. എന്തുകൊണ്ട് മലങ്കര സഭയുടെ ഔദ്യോഗിക നാവിന് സ്ററാൻഡേർഡ് ആയിക്കൂടാ? നല്ല ഓഫ്സെററ് പ്രസിൽ, കളർ ചിത്രങ്ങളോടുകൂടി ആർട്ട്പേപ്പറിൽ മലങ്കരസഭ പ്രസിദ്ധീകരിക്കണം.

—മാത്യൂസ് തൈപ്പറമ്പൻ, കോട്ടയം.

## കൂടുതൽ പംക്തികൾ

സഭയുടെ പ്രസിദ്ധീകരണ വിഭാഗം കാലോചിതമായ മാററങ്ങൾ ഉൾക്കൊള്ളണം. മലങ്കരസഭാ മാസിക ഓഫ്സെററിൽ മുദ്രണം ചെയ്ത് മനോഹരമാക്കണം. കൂടുതൽ പംക്തികൾ ഉൾക്കൊള്ളിക്കണം. ആധികാരികമായ ലേഖനങ്ങൾ പ്രതീക്ഷിക്കുന്നു.

—വർഗീസ് മത്തായി, തിരുവനന്തപുരം.

## സഭാ സമാധാനം

സഭാ സമാധാനത്തിന് ഇരുവിഭാഗവും ഒന്നിച്ച് നോമ്പെടുക്കണം. അതിനുശേഷം മുൻവിധിയൊന്നും കൂടാതെ ഇരുവിഭാഗവും കൂടിയാലോചന നടത്തണം. മനുഷ്യനിർമ്മിത നിയമങ്ങളും കോടതി വിധികളും യഥാർത്ഥ സമാധാനത്തിനു നിദാനമല്ല. പരിശുദ്ധാത്മ പ്രേരിതമായി ഉണ്ടാകുന്ന ഐക്യമേ ശാശ്വതമാകൂ.

—കെ. ടി. പത്രോസ്, പിറവം

## കപ്യാർ

'മലങ്കര സഭ' മാസികയിലൂടെ 'കപ്യാർ" എന്ന പദത്തെപ്പററിയും അവരുടെ ശുശ്രൂഷകളെപ്പററിയും ലേഖനങ്ങൾ വന്നുകൊണ്ടിരിക്കുന്ന സമയമാണല്ലോ ഇപ്പോൾ. ബ. സജിദാനിയേലച്ചൻ 'കപ്യാർ' എന്ന പദത്തെപ്പററി ഒക്ടോബറിലെ മാസികയിൽ പരാമർശിച്ചിരുന്നു. കപ്യാർ എന്ന പദത്തിന് ശവക്കുഴി വെട്ടുന്നവൻ എന്നാണെന്ന്. എന്നാൽ നാം ഉപയോഗിക്കുന്ന എല്ലാ പദങ്ങൾക്കും പിതാക്കന്മാർ നല്ല അർത്ഥം കൊടുത്തിരുന്നു. കപ്യാരന്മാരെ അവഗണനയോടുകൂടെയല്ല അവർ കണ്ടിരുന്നത്. പ്രധാന സ്ഥാനിയായിട്ടാണ്. അതുകൊണ്ടാണ് മെത്രാനച്ചൻ, കത്തനാരച്ചൻ, കപ്യാരച്ചൻ എന്നു ജനങ്ങൾപോലും പറഞ്ഞിരുന്നത്. ഞാൻ മനസിലാക്കുന്നതു 'കപ്യാർ' എന്നതു ശവക്കുഴി വെട്ടുന്നവൻ എന്ന അർത്ഥം മാത്രമല്ല കല്ലറ സൂക്ഷിപ്പുകാരൻ എന്നും ഉണ്ട്. (സുറിയാനിയിൽ ഒട്ടകത്തിനും, ആലാത്തിനും ഒരു പദമാണല്ലോ ഉള്ളത്") കല്ലറ എന്നതു കർത്താവിന്റെ കല്ലറ. ക്രിസ്തുവിന്റെ കല്ലറ(കബർ) ത്രോണോസാണ്. അതായതു ത്രോണോസ് സൂക്ഷിപ്പുകാരനാണ് കപ്യാർ. അങ്ങനെയെങ്കിൽ അതിനേക്കാൾ ശ്രേഷ്ഠമായ ഒരു സ്ഥാനമില്ലല്ലോ. അതുകൊണ്ട് കപ്യാർ എന്ന പദം ഏററം ഉചിതവും ബഹുമാനവുമുള്ള പദമാണ്.

ബഹു. അച്ചന്റെ വ്യാഖ്യാനം ആശയപരമായി ശ്രദ്ധേയമാണ്. പക്ഷേ ചരിത്രപരമായി അതിനു സാധുതയുള്ളതായി തോന്നുന്നില്ല.

—എഡിററർ

കെ.കെ. ഏബ്രഹാം, ബാബു തോമസ് എന്നിവർ ക്ലാസെടുത്തു.

സമാപന സമ്മേളനത്തിൽ പി. ജി. ജോർജ് കോർ എപ്പിസ്കോപ്പാ ആദ്ധ്യക്ഷം വഹിച്ചു. ഫാ മാത്യുവർഗീസ്, ഫാ. പി. വി. ജോൺ, സി.യു. മാത്യു, കെ. ജി. തോമസ് എന്നിവർ പ്രസംഗിച്ചു. ഭദ്രാസന ഡയറക്ടർ ററി. ഇ. ജോസഫ് നന്ദി പ്രകാശിപ്പിച്ചു.

## അർദ്ധവാർഷിക സമ്മേളനം

ചെങ്ങന്നൂർ: യുവജനപ്രസ്ഥാനം ഭദ്രാസന അർദ്ധവാർഷീക സമ്മേളനം, ആറാട്ടുപുഴ സെ: മേരീസ് പള്ളിയിൽ നടത്തി. ഫാ. ഐപ്പ് പി. സാം ക്ലാസെടുത്തു. ഫാ. കെ. ജി. ചെറിയാന്റെ അദ്ധ്യക്ഷതയിൽ നടന്ന പൊതുസമ്മേളനത്തിൽ ഫാ. ജോൺ പോൾ, ഫാ. ഗീവറുഗീസ് ജോൺ, ശ്രീ. കെ. ജി. തോമസ്, ശ്രീ. മാത്യു ജി. ജേക്കബ് ഉമ്മൻ എന്നിവർ പ്രസംഗിച്ചു.

വിനോദ്ജോർജ് സ്വാഗതവും, ജോൺസൺ കൃതജ്ഞതയും പറഞ്ഞു.

## വെല്ലൂർ മെഡിക്കൽകോളജ് പ്രവേശനം

മലങ്കര ഓർത്തഡോക്സ് സഭയുടെ ശുപാർശപ്രകാരം ഈ വർഷം വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളജിൽ പ്രവേശനം ലഭിച്ചവർ.

എം. ബി. ബി. എസ്.

1. അനൂപ് മാത്യു, ചാലക്കുടി
2. സുജിത് വർഗീസ് തോമസ്, എണ്ണയ്ക്കാട്

ഡയാലിസിസ് തെറാപ്പി

ബിജു സൈമൺ പണിക്കർ, സദാനന്ദപുരം

ബി. എസ്. സി. നഴ്സിംഗ്

1. എൽസി മാത്യു, ചിററൂർ
2. മഞ്ചു ലിസാ ജോസഫ് തിരുവനന്തപുരം

## മൗനം പാലിക്കുന്ന വേരുകൾ

(6–ാം പേജിൽനിന്നും തുടർച്ച)

അനുഭവമാണെന്ന സത്യത്തെ അപ്പോഴും വിസ്മരിക്കാൻ സാധ്യമല്ല. ഓർത്തഡോക്സ് ആദ്ധ്യാത്മികത പരിശ്രമിക്കുന്നതു ദൈവത്തെ വിവരിക്കുവാനല്ല, മനുഷ്യരെ ദൈവത്തെപ്പോലെ ആക്കുവാനാണ്. വിശ്വാസിയുടെ അന്തിമലക്ഷ്യം 'ദൈവീകരണ'മാണ് അഥവാ 'ദൈവവൽക്കരണ'മാണ് നമ്മുടെ പിതാക്കന്മാർ നമ്മെ പഠിപ്പിച്ചതു ദൈവസുതരാകാനാണ്. വിശുദ്ധ അത്താനാസ്യോസ് എഴുതി ''ദൈവം മനുഷ്യനായതും മനുഷ്യൻ ദൈവമാകാനുള്ള സാധ്യത സൃഷ്ടിക്കാനാണ്'' ആദ്ധ്യാത്മികതയെന്നാൽ ദൈവസുതനാകാൻ മനുഷ്യനു കഴിയുമെന്ന വിശ്വാസത്തിന്റെ അനുശീലനവും സാക്ഷാത്കരണവുമാണ്.

## വിശ്വാസത്തിന്റെ ഹൃദയസ്പന്ദം

സ്വാതന്ത്ര്യദീപ്തിയിൽ പൗലോസ് മാർ ഗ്രീഗോറിയോസ് പൗരസ്ത്യമായ ആരാധനയുടെ സവിശേഷസ്വഭാവമാണ് കാവ്യാത്മകതഎന്നു ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ഫാദർ കെ. എം. ജോർജ് എഴുതുന്നു. പൗരസ്ത്യപാരമ്പര്യത്തിൽ സൗന്ദര്യാനുഭവമില്ലാതെ യാതൊരു ദൈവശാസ്ത്രവുമില്ല. അതിനാൽ വിശ്വാസത്തിന്റെ ഹൃദയസ്പന്ദനമായ ആരാധന, ആദ്യന്തം രഹസ്യാത്മകവും കാവ്യാത്മവുമാണ്. അതു യേശുവിന്റെ മരണത്തെയും ഉത്ഥാനത്തെയും മാത്രമല്ല സർവ്വസൃഷ്ടിയുടെയും ഉദയത്തെയും പുനരുജീവനത്തെയും. അനന്തവൈവിധ്യമുള്ള ജീവിതത്തെയും അതിന്റെ മറുരൂപപ്പെടലിനെയും പ്രകീർത്തിക്കുന്നു. ഭക്തിരസ സമ്പൂർണ്ണമായ ആരാധനായുക്തിയുടെ കെട്ടുകളെ അതിവർത്തിക്കുന്ന സുന്ദരമായ കാവ്യമാണ്. ആ കാവ്യം പുറപ്പെടുന്നതു ദൈവീകാനുഭവം പ്രദാനം ചെയ്യുന്ന മൗനത്തിൽ നിന്നുമാണ്. ആരാധന ദിവ്യമായ നിശബ്ദതയുടെ സംഗീതമാണ്. നസിയാൻസിലെ ഗ്രീഗോറിയോസ് സൂചിപ്പിച്ചതുപോലെ, ദൈവത്തിനു നാമമേ ഇല്ല. അവിടുന്ന നാമാതിവർത്തിയാണ്. അതേ സമയം ദൈവത്തിനു പരസഹസ്രം നാമങ്ങൾ പേറുവാനും സാധിക്കും. ഒരു കവിതയിൽ പറയുന്നതുപോലെ

''ദൈവം ഏകമാണ്<br>
ദൈവം സർവ്വവുമാണ്<br>
ദൈവം ആരാരുമല്ല--<br>
ദൈവം ഏകമല്ല,<br>
ദൈവം സർവ്വവുമല്ല,<br>
സർവ്വനാമങ്ങളും പേറുന്ന ദൈവമേ<br>
അങ്ങേയ്ക്കു എങ്ങനെ ഞാൻ പേരിടും?''

എങ്കിലും കാവ്യഭാഷയിൽ പ്രതീകങ്ങളിൽകൂടി പിതാക്കന്മാർ ദൈവത്തെ അവതരിപ്പിക്കുവാൻ ശ്രമിക്കുന്നു. പല പിതാക്കന്മാരും ദൈവത്തെ പ്രകാശമായി വ്യവഹരിക്കുന്നു. വിശ്വാസിയുടെ ലക്ഷ്യം പ്രകാശത്തിൽകൂടി നടക്കുകയെന്നതു മാത്രമല്ല, പ്രകാശമായിത്തീരുക എന്നതുകൂടിയാണ്. യുക്തിമതനിഷ്ഠിതമായ കർക്കശവാക്യങ്ങളെക്കാളധികമായി ദൈവസ്വഭാവം വെളിപ്പെടുത്താൻ കഴിയുന്നതു കാവ്യബിംബങ്ങൾക്കാണ്. ദൈവശാസ്ത്രത്തിൽ രണ്ടിനും സ്ഥാനമുണ്ടെന്നു ഫാദർ ജോർജ് സമർത്ഥിക്കുന്നു. പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യം ഉയർത്തിപ്പിടിക്കുന്ന ദൈവിക സൗന്ദര്യം ഇന്നത്തെ മനുഷ്യനാവശ്യമായ നവീന മതാത്മകയ്ക്കും ആദ്ധ്യാത്മികതയ്ക്കും അനിവ്വാര്യമാണ്. മനുഷ്യൻ ദൈവത്തിന്റെ പ്രതിഛായയാണെന്ന ദർശനത്തിൽ അടിയുറച്ച ക്രൈസ്തവ പാരമ്പര്യത്തിൽ വിശുദ്ധി സൗന്ദര്യവും സൗന്ദര്യം വിശുദ്ധിയുമാകുന്നു. (ഹോൾഡർലീൻ എന്ന ജർമ്മൻ കവിയുടെ വിശിഷ്ട സിദ്ധി വിശുദ്ധിയെ നാമകരണം ചെയ്യുന്നതിലായിരുന്നുവെന്നു ദാർശനികനായ ഹൈഡഗർ സമർത്ഥിക്കയുണ്ടായല്ലോ?)

(തുടരും)

---

## ജീവിതം വിശുദ്ധമാക്കി വിശ്വസ്തരാകുക

**–പ. കാതോലിക്കാബാവാ**

പരുമല: ജീവിതം വിശുദ്ധമാക്കി വിശ്വസ്തരാകുവാൻ പ: കാതോലിക്കാബാവാ ഉദ്ബോധിപ്പിച്ചു.

തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലേക്കു തെരഞ്ഞെടുക്കപ്പെട്ട ഓർത്തഡോക്സ് സഭാംഗങ്ങളുടെ സമ്മേളനം ഉദ്ഘാടനംചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ജനങ്ങളുടെ ക്ഷേമം തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന സ്ഥലത്ത് 'വാട്ടവും കോട്ടവും' കൂടാതെ 'ആക്കവും തൂക്കവും' നഷ്ടപ്പെട്ടുപോകാതെ പരിരക്ഷിക്കണം.

രാജ്യത്തിന്റെ നന്മക്കായി വിശ്വസ്തരായ നേതാക്കന്മാർ ഉണ്ടാകണം. മഹാരാജാക്കന്മാർ ഭരിച്ചപ്പോൾ അവർക്ക് വിശ്വസ്തരായത് ക്രിസ്ത്യാനികളായിരുന്നു. അദ്ദേഹം ഓർമ്മിപ്പിച്ചു.

ഉത്തരവാദിത്വം ഏൽപ്പിച്ചിരിക്കുന്നത് ദൈവമാണെന്നുള്ള ആത്മബോധത്തോടെ പ്രവർത്തിക്കണം. നീതിനിഷ്ഠമായി പ്രവർത്തിച്ച് മാതൃക കാട്ടണമെന്നും ബാവാ ഉദ്ബോധിപ്പിച്ചു.

ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിച്ചു. പി. എം. ഗീവർഗീസ് റമ്പാൻ, ഡോ: അലക്സാണ്ടർ കാരയ്ക്കൽ, എ. കെ. തോമസ്, പി. സി. ചെറിയാൻ മടുക്കാനി, തോമസ് ടി. പരുമല, വർഗീസ് പേരയിൽ, നിരണം തോമസ്, കുഞ്ഞുകോശി പോൾ, അമ്മിണി തോമസ്, സി.കെ. ജോർജ്, ജോസഫ് ജോർജ് വടക്കേടം എന്നിവർ പ്രസംഗിച്ചു.

# സൺഡേസ്കൂൾ വാർത്തകൾ

## അദ്ധ്യാപക പരിശീലന ക്യാമ്പുകൾ

സൺഡേസ്കൂൾ പത്താംക്ലാസ് പാസായിട്ടുള്ളവരെയാണ് അദ്ധ്യാപകരായി സാധാരണ നിയമിക്കാറുള്ളത്. എന്നാൽ അവരിൽ അദ്ധ്യാപന പരിശീലനം ലഭിച്ചവർ വളരെ കുറച്ചു മാത്രമേയുള്ളു. അതുകൊണ്ട് അദ്ധ്യാപനത്തിന്റെ സാങ്കേതിക വശങ്ങളെപ്പററി വേണ്ടത്ര പരിജ്ഞാനം നൽകേണ്ടത് ഏററവും അത്യാവശ്യമാണ്. അദ്ധ്യാപക പരിശീലനം ഭദ്രാസനതലത്തിൽ വർഷംതോറും ക്രമീകരിക്കാറുണ്ട്. ഓരോ സൺഡേസ്കൂളിൽനിന്ന് ഓരോ വർഷവും ഈരണ്ടുപേരെ പ്രസ്തുത പരിശീലന ക്യാമ്പിൽ അയയ്ക്കാൻ ശ്രദ്ധിക്കേണ്ടതാണ്.

ഈ വർഷം ഓണ അവധിക്കും, പൂജയുടെ അവധിക്കുമായി പല ഭദ്രാസനങ്ങളിലെയും ക്യാമ്പുകൾ നടന്നു. കൊല്ലം ഭദ്രാസനത്തിന്റേത് അടൂർ സെന്റ് മേരീസ് സ്കൂളിൽവച്ചും, തുമ്പമൺ ഭദ്രാസനത്തിന്റേത് മൈലപ്രാ മാർ കുറിയാക്കോസ് ദയറായിൽവച്ചും, ചെങ്ങന്നൂരിന്റേത് ബഥേലിൽവച്ചും, കോട്ടയത്തിന്റേത് കേന്ദ്ര ഓഫീസിൽവച്ചും, കോട്ടയം സെൻട്രലിന്റേത് മാർ ഏലിയാ കത്തീഡ്രലിൽവച്ചും, അങ്കമാലിയുടേത് അടിമാലി കാതോലിക്കേററ് സെൻററിൽവച്ചും, ബത്തേരിയുടേത് കേളകത്തുവച്ചും നടത്തപ്പെട്ടു. ഇനിയും നടക്കാനുള്ള ഭദ്രാസനങ്ങളിൽ അടുത്ത അവധിക്കാലങ്ങളിലെങ്കിലും ക്യാമ്പ് നടത്തുവാൻ ക്രമീകരിക്കേണ്ടതാണ്.

## എക്സിക്യൂട്ടീവ് സമ്മേളനവും തീരുമാനങ്ങളും

ഒക്ടോബർ 28-ാം തീയതി കേന്ദ്രഓഫീസിൽവച്ച് സൺഡേസ്കൂൾ അസോസ്യേഷന്റെ എക്സിക്യൂട്ടീവ്യോഗം പ്രസിഡണ്ട് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ സമ്മേളിച്ചു. സുപ്രധാനങ്ങളായ പല തീരുമാനങ്ങളും അതിൽ എടുക്കുകയുണ്ടായി. (1) സൺഡേസ്കൂൾ ഭാരവാഹികളുടെ തെരഞ്ഞെടുപ്പു സംബന്ധമായി ഭരണഘടനയിലുള്ള വ്യവസ്ഥകൾ നിലനിർത്തിക്കൊണ്ട് നടപടിച്ചട്ടങ്ങൾ അംഗീകരിച്ചു. (2) പരീക്ഷാ നടത്തിപ്പിനെക്കുറിച്ച് പര്യാലോചിച്ച് കൂടുതൽ കാര്യക്ഷമമാക്കുവാൻ ആവശ്യമായ നടപടിച്ചട്ടങ്ങൾ അംഗീകരിച്ചു. ഇവയെല്ലാം വിജ്ഞാപനത്തിൽകൂടി എല്ലാ സൺഡേസ്കൂളുകൾക്കും അയച്ചുകൊടുക്കുന്നതാണ്. കേന്ദ്രത്തിൽനിന്ന് അയയ്ക്കുന്ന വിജ്ഞാപനങ്ങൾ, അദ്ധ്യാപക സമ്മേളനം കൂടി, ഒരുമിച്ച് വായിച്ചു മനസിയാക്കി പ്രവർത്തനങ്ങൾ നടത്തേണ്ടതാണ്. കൂട്ടായ ചർച്ചകൾ പലയിടത്തും നടക്കുന്നില്ല എന്നുള്ള പരാതിയുണ്ട്. ബന്ധപ്പെട്ട കാര്യങ്ങൾ വികാരിഅച്ചന്മാരുമായും ആലോചിച്ച് അവരുടെ നിർദ്ദേശവും സഹകരണവും സ്വീകരിക്കേണ്ടതാണ്.

## ജീവകാരുണ്യദിനം

1995–ലെ ജീവകാരുണ്യദിനത്തിൽ വിദ്യാർത്ഥികൾ ശേഖരിച്ച സ്തോത്രകാഴ്ച 46000/– ൽ പരം രൂപാ ആയിരുന്നു. ആ തുകയിൽ പത്തു ശതമാനം മാററിവച്ചിട്ട് ബാക്കി തുക നിർദ്ദിഷ്ട സ്ഥാപനങ്ങൾക്കു നൽകുന്നു.

1996–ജനുവരി 21–ാം തീയതിയാണ് അടുത്ത വർഷത്തെ ജീവകാരുണ്യദിനം. അൻപതിനായിരത്തിൽ കുറയാത്ത ഒരു തുക സംഭരിക്കാൻ കഴിയണം. അടുത്ത വർഷത്തെ തുക, തിരുവനന്തപുരം ഭദ്രാസനാധിപൻ അഭി: ദീയസ്കോറോസ് തിരുമേനിയുടെ പരിശ്രമത്തിലും ഉൽസാഹത്തിലും തിരുവനന്തപുരത്ത് വികലാംഗ കുട്ടികൾക്കുവേണ്ടി നടത്തപ്പെടുന്ന സ്ഥാപനത്തിനു നൽകാൻ നിശ്ചയിച്ചു. ആ സ്ഥാപനത്തിന്റെ വിശദവിവരങ്ങൾ പിന്നാലെയുള്ള വിജ്ഞാപനത്തിൽകൂടി ഓരോ സൺഡേസ്കൂളിനെയും അറിയിക്കുന്നതാണ്. അത് യഥാവസരം കുട്ടികളെ പഠിപ്പിച്ച് അടുത്ത വർഷത്തെ സ്തോത്രകാഴ്ച വിജയപ്രദമാക്കാൻ ചുമതലപ്പെട്ടവർ ഉൽസാഹിക്കണം.

## പുതിയ പാഠപുസ്തകങ്ങൾ

ഒന്നുമുതൽ നാലുവരെ ക്ലാസുകളിലെ പാഠപുസ്തകത്തോടൊപ്പം കുട്ടികൾക്ക് പ്രവർത്തന പരിചയത്തിനുള്ള ''വർക്ക്ബുക്കും'' ഉണ്ടായിരിക്കും. കടലാസുവില അമിതമായി വർദ്ധിച്ചിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ പുസ്തകവില ഒരു പേജിന് 12 പൈസാ എന്നുള്ള തോതിൽ നിശ്ചയിച്ചു. നൂറുപേജു വരുന്ന പുതിയ പുസ്തകത്തിന്റെ വില പന്ത്രണ്ടുരൂപാ ആയിരിക്കും. ഒരു കുട്ടിക്ക് ഒരു പുസ്തകം മാത്രമാണല്ലോ ആവശ്യമുള്ളത്. പുസ്തകവില ഒരു അധികച്ചെലവായി ആരും കണക്കാക്കുകയില്ലെന്നു വിശ്വസിക്കുന്നു.

## സി. വി. ജോർജ്ജ് കോറെപ്പിസ്കോപ്പാ എൻഡോവ്മെൻറ്

ഈ സ്ഥിരനിക്ഷേപത്തിൽനിന്ന് പ്രതിവർഷം പന്തീരായിരം രൂപാ പലിശ ലഭിക്കാവുന്നതാണ്. അതിൻെറ വിനിമയം സൺഡേസ്കൂൾ പ്രവർത്തകരുടെ ക്ഷേമത്തിനും സഹായത്തിനും ഉതകത്തക്കവിധം ആയിരിക്കണമെന്നു നിശ്ചയിച്ചു., ചികിൽസ, മക്കളുടെ വിവാഹം തുടങ്ങിയ ആവശ്യങ്ങൾ പരിഗണിക്കുന്നതാണ്. വികാരിയുടെയും ഇടവക മെത്രാപ്പോലീത്തായുടെയും ശുപാർശക്കത്തോടുകൂടി ഭദ്രാസന ഡയറക്ടർ മുഖാന്തരം അപേക്ഷകൾ കേന്ദ്രത്തിൽ സമർപ്പിക്കേണ്ടതാണ്.

1995 നവംബർ ഒന്നുമുതൽ ഡയറക്ടർ ജനറൽ ബഹു. ററി. ജെ. ജോഷ്വാ അച്ചനെ കാണണമെന്നാഗ്രഹിക്കുന്ന സൺഡേസ്കൂൾ പ്രവർത്തകർ എല്ലാ തിങ്കളാഴ്ചയും ബുധനാഴ്ചയും ഉച്ചയ്ക്കു് സൗകര്യമുണ്ടായിരിക്കും.

ഫാദർ ററി. ജെ. ജോഷ്വാ,<br>ഡയറക്ടർ ജനറൽ.

## നിര്യാതനായി

കെ. സി. ഏബ്രഹാം കയ്യാലത്തു 82–ാം വയസിൽ മദ്രാസിൽസഹോദരിയുടെ ഭവനത്തിൽ നിര്യാതനായി. സംസ്ക്കാരം മദ്രാസിൽ കിൽപോക്ക് സിമിത്തേരിയിൽ നടത്തി. പരേതൻ കോമേർഷ്യൽ എയർ ലൈനിൽ പൈലററ് ആയി 15 വർഷം സേവനം ചെയ്തു. ഭാര്യ പരേതയായ ഡോ. മേരി മാത്തൻ പ്രശസ്ത സർജൻ ആയിരുന്നു. ബാംഗ്ളൂർ ഇടവകകളുടെ വികസനത്തിനു പരേതൻ ഗണ്യമായ സംഭാവനകൾ നൽകിയിട്ടുണ്ട്.

## ദിവന്നാസ്യോസ് അവാർഡ്

നിരണം ഭദ്രാസനം പശ്ചിമമേഖലയിലെ ഓർത്തഡോക്സ് ഇടവകകളിൽ നിന്ന് എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് ഏററവും കൂടുതൽ മാർക്കു കരസ്ഥമാക്കുന്ന കുട്ടിക്ക് 'ചേപ്പാട് മാർ ദീവന്നാസ്യോസ് യൂത്ത് പ്രയർ ഗ്രൂപ്പ് ഏർപ്പെടുത്തിയ അവാർഡ് ചേപ്പാട് സെൻറ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ പരി. കാതോലിക്കബാവാ കാരുവാററ വാഴുവേലിൽ കുമാരി ബിന്ദു തങ്കച്ചന് നൽകി.

## സൗജന്യ നേത്രചികിൽസാ ക്യാമ്പ്

പാണ്ടിത്തിട്ട സെൻറ് സ്ററീഫൻസ് യൂത്തു ലീഗിൻെറയും ശാസ്താംകോട്ട എം. ററി. എം. മിഷൻ ഹോസ്പിററലിൻെറയും ആഭിമുഖ്യത്തിൽ സൗജന്യനേത്രചികിൽസാ ക്യാമ്പ് നടന്നു. വികാരി ഫാ. വി. തോമസ് ക്യാമ്പ് ഉദ്ഘാടനം ചെയ്തു.

## വനിതകൾക്കും അവസരം

വേദശാസ്ത്രം കേരളത്തിനു വെളിയിൽ പഠിക്കുവാൻ ആഗ്രഹിക്കുന്ന ഡിഗ്രി പാസായ വനിതകളിൽനിന്നും അപേക്ഷ ക്ഷണിക്കുന്നു. സ്കോളർഷിപ്പ് ലഭിക്കുവാനും സാദ്ധ്യതയുണ്ട്. വിശദവിവരത്തിന് എഴുതുക.

അക്കാമ്മ പോൾ, മർത്തമറിയം വനിതസമാജം സെൻട്രൽ ആഫീസ്, കഞ്ഞിക്കുഴി, കോട്ടയം—4

## ഏകദിന സമ്മേളനം

അഖില മലങ്കര മർത്തമറിയം വനിതാ സമാജത്തിൻെറ ഗ്രൂപ്പു സെക്രട്ടറിമാരുടെ ഏകദിന സമ്മേളനം നവം. 18-ാം തീയതി കോട്ടയത്തുള്ള വനിതാസമാജം കേന്ദ്രമന്ദിരത്തിൽവച്ച് അഭിവന്ദ്യ പൗലോസ് മാർ പക്കോമിയോസ് തിരുമേനിയുടെ അധ്യക്ഷതയിൽ നടത്തപ്പെടും.

## വിജയികളായി

എം. ജി. ഓ. സി. എം. മൈലപ്രാ യൂണിററിൻെറ ആഭിമുഖ്യത്തിൽ കുമ്പഴ സെൻറ് മേരീസ് വലിയ കത്തീഡ്രലിൽ നടന്ന ക്വിസ് മൽസരത്തിൽ പത്തനംതിട്ട കാതോലിക്കേററ് കോളജ് ഒന്നാം സ്ഥാനത്തും, കൊട്ടാരക്കര സെൻറ ഗ്രീഗോറിയോസ് കോളജ് രണ്ടാം സ്ഥാനത്തും വിജയികളായി.

## യുവാക്കൾ ദൗത്യം നിർവഹിക്കണം

പരുമല: ആദ്ധ്യാത്മിക ജീവിതത്തിനു അർത്ഥവും വ്യാപ്തിയും കണ്ടെത്തി ക്രിസ്തീയ ദൗത്യം നിർവഹിക്കുവാൻ യുവാക്കൾക്കു കഴിയണമെന്നു ജോസഫ് എം. പുതുശേരി എം. എൽ. എ. പ്രസ്താവിച്ചു.

പരുമല തീർത്ഥാടന വാരത്തോട് അനുബന്ധിച്ചു നടന്ന യവജനസമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ആധുനിക ജീവിതത്തിൽ സാമ്പത്തീക ഭദ്രതയെ ലക്ഷ്യമാക്കുന്ന ആദ്ധ്യാത്മികത വളർന്നുവരുന്നു. ഇത്തരം സാഹചര്യത്തിൽ കണ്ണീരോടെ പ്രാർത്ഥിക്കുന്ന ജീവിതശൈലി ഉണ്ടാകണമെന്ന് അദ്ദേഹം പറഞ്ഞു.

വൈ. എം. സി. എ. ചെയർമാൻ കെ. ജോൺ ചെറിയാൻ അദ്ധ്യക്ഷത വഹിച്ചു. സഭാസെക്രട്ടറി എ. കെ. തോമസ്, പ്രൊഫ. പി. സി. ഏലിയാസ്, ഫാ. കുര്യൻ ദാനിയേൽ, തോമസ് നീലാർമഠം, സത്യവാൻ കൊട്ടാരക്കര, പ്രൊഫ. വർഗീസ് പടിയറ എന്നിവർ പ്രസംഗിച്ചു.

—o—

## പത്താം ചരമവാർഷികം

### പാവനസ്മരണക്കുമുമ്പിൽ ആദരാഞ്ജലികൾ



**മി. വർഗീസ് വർഗീസ്**
Died on 13-11-85



**മിസ്സിസ് ഏലിയാമ്മ വർഗീസ്**
Died on 20-12-85

മങ്കൂട്ടത്തിൽ, കല്ലശ്ശേരി.

ശരണത്താലേ നിൻ കൃപയിൽ മരണമടഞ്ഞൊരു ദാസരെ നിൻ
ജീവസ്വരമതുണർത്തണമെ കബറീന്നുദ്യാനത്തിന്നായ്

Inserted by: **Sorrowing Family**

---

## 4th Death Anniversary



**LIJU VARGHESE**
[MANNOOPRAMPIL, KARUVATTA]

Born on 27-02-1975 ● Died on 17-11-1991

Who plucked this Flower?
"THE MASTER"

Inserted by:
Mr. GEORGE VARGHESE,
Mrs. LEELA VARGHESE,
Miss LEENA VARGHESE

---

## In Loving Memory of



**P.V. VARGHESE**
JAM NAGAR

Born 10-10-1947
Slept in the Lord 3-12-1993

Inserted by:
Mrs. Leelama Varghese &
Children.

Licence No. 475 11th April 1946 Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

## രണ്ടാം ചരമവാർഷികം ആചരിച്ചു



## പി.എം. ജോൺ (കുഞ്ഞപ്പൻ)

### പുതുപ്പറമ്പിൽ, മൂലേടം, കോട്ടയം

*രണ്ടാം ചരമവാർഷികത്തോടനുബന്ധിച്ച് 1995 ഒക്ടോബർ 19-ാം തീയതി മൂലേടം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും, അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും വിശുദ്ധ മൂന്നിന്മേൽ കുർബാനയും ധൂപപ്രാർത്ഥനയും തുടർന്ന് സ്നേഹവിരുന്നും നടത്തപ്പെട്ടു:*

*പരേതന്റെ പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ*

Mrs. Gracy John
Mrs. & Mr. John Mathai
Mrs. & Mr. John Thomas
Mrs. & Mr. John Abraham
Mrs. & Mr. John Paul
Mrs. & Mr. Rajan Varghese

Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.